

# മലങ്കരസഭ

## മാസിക


**1989 ഡിസംബർ**

**ലക്കം – 12** **പുസ്തകം – 44**




വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയിരിക്കുന്ന പ. ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ
ഓർമ്മ – ഡിസംബർ 17, 18

*For Favours Received*

Arun Thomas
Karuchira
Vakathanam.





*For Favours Received*



പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ
പ: ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്ക

ഓർമ്മ ഡിസംബർ – 8 – ദേവലോകം അരമന

*Inserted By:*

Fr. John Mathew
&
Family
New Jersery U.S.A.

# പ. ബാവാ തിരുമനസ്സിലെ ഉദ്ബോധനം

വാത്സല്യ മക്കളേ,

യൽദോനോമ്പിന്റെ കാലമാണിത്. നമ്മുടെ രക്ഷകൻ നമ്മെപ്പോലെയായിത്തീർന്ന വലിയസംഭവത്തിൽ നാം പങ്കെടുക്കുവാനുള്ള തയാറെടുപ്പാണല്ലോ ഈ നോമ്പുകാലം. നമ്മെപ്പോലെയായിത്തീർന്ന് നമുക്കുവേണ്ടി മരിച്ചുയിർത്ത നമ്മുടെ രക്ഷകനെപ്പോലെയായിത്തീരുവാനും, അവനുവേണ്ടി മരിക്കുവാനും ഉള്ള ഒരു രൂപാന്തരം നമ്മിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. ക്രിസ്തുമസ് അർത്ഥവത്തായി ആചരിക്കുക. ആർഭാടങ്ങൾ ഒഴിവാക്കി, ആരെയെങ്കിലും സഹായിച്ച് ക്രിസ്തുമസിന്റെ സന്തോഷം അനുഭവിക്കുക. വി. കുർബ്ബാനാനുഭവമാകട്ടെ നിങ്ങളുടെ യഥാർത്ഥ ക്രിസ്തുമസ്കേക്ക്.

ഈ ഡിസംബർ 28–ാം തീയതി മലങ്കര അസോസ്യേഷൻ നടക്കുവാൻ പോകുന്നുവെന്ന് നിങ്ങൾ അറിഞ്ഞുകാണും. ഉത്തമരും, ദൈവം വിളിക്കുന്നവരും ഓരോരോ സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുക്കപ്പെടുവാൻ നിങ്ങൾ പ്രാർത്ഥിക്കണം.

നമ്മുടെ രാജ്യത്തിന്റെ രാഷ്ട്രീയഭാവിയ്ക്ക് നിർണ്ണായകമായ ഒരു തെരഞ്ഞെടുപ്പാണ് കഴിഞ്ഞത്. ആരു ഭരണത്തിൽ വന്നാലും, നീതിപൂർവ്വവും, മതസ്വാതന്ത്ര്യം ഉറപ്പുവരുത്തുന്നതും, വർഗ്ഗീയതയ്ക്ക് അതീതവുമായ ഒരു ഭരണം നടക്കണം എന്നുള്ളതാണ് നമ്മുടെ താല്പര്യം. നമ്മെ ഭരിക്കുന്നവർ അപ്രകാരം ആകുവാൻ നാം അവർക്കുവേണ്ടി പ്രാർത്ഥിക്കണം.

എല്ലാ 'മലങ്കരസഭാ'മക്കൾക്കും അനുഗ്രഹകരമായ ക്രിസ്തുമസ് ആശംസിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ,

നിങ്ങളുടെ പ്രധാന ഇടയൻ.



# മലങ്കരസഭ

10–12–1989



## ഈ ലക്കത്തിൽ






## ക്രിസ്മസിന്റെ സന്ദർഭത്തിൽ ബാഹ്യകേരളത്തിലെ ഇളംതലമുറയ്ക്കുവേണ്ടി ഒരു വാക്ക്

ഒരിക്കൽക്കൂടി, സന്തോഷത്തിന്റെയും, സമാധാനത്തിന്റെയും, ദൂതുമായി ക്രിസ്മസ് സമാഗതമാകുന്നു. ഇപ്രാവശ്യം ക്രിസ്മസിന്റെ' (ക്രിസ്തുവിന്റെ പെരുന്നാളിന്റെ വി. കുർബാന) അനുഭവം യഥാർത്ഥമായി നമുക്കുണ്ടാകട്ടെ. ക്രിസ്തു മിസാകാതിരിക്കട്ടെ, നമ്മുടെ എല്ലാ ആഘോഷ സന്ദർഭങ്ങളിലും.

മനുഷ്യാവതാരത്തിന്റെ ഒരു പ്രധാന തത്വം, ദൈവം മനുഷ്യജീവിതയാഥാർത്ഥ്യങ്ങളിലേക്ക് ഇറങ്ങിവരുന്നുവെന്നുള്ളതാണ്. ഇത്തരത്തിലുള്ള ഒരു അവതാര ദൗത്യം (ഇറങ്ങിവരൽ) സഭയ്ക്കു മുഴുവനായി ബാഹ്യകേരളത്തിലെ ഇളംതലമുറയ്ക്കുവേണ്ടി ഉണ്ടാകേണ്ടിയിരിക്കുന്നു. സംഗതി നിസാരമല്ല. തികച്ചും ഗൗരവത്വമുള്ളതാണ്.

ബാഹ്യകേരളത്തിൽ ജനിച്ചുവളരുന്ന നമ്മുടെ സഭാംഗങ്ങളായ ഇളംതലമുറ എത്രമാത്രം സഭാജീവിതധാരയിൽ ചേർന്നുപോകുന്നുവെന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു. വല്ലപ്പോഴും ഇംഗ്ലീഷിൽ ഒരു കുർബാന ഉണ്ടായതുകൊണ്ടോ, സണ്ടേസ്കൂളിൽ കുറേ കാര്യങ്ങൾ ഇംഗ്ലീഷിൽ പഠിപ്പിച്ചതുകൊണ്ടോ മാത്രം ഉത്തരവാദിത്തം തീരുന്നില്ല. ബാഹ്യകേരളത്തിൽ ദീർഘകാലം കഴിയേണ്ടിവരുന്ന സഭാംഗങ്ങളായ പല മതക്കാർക്കും ഹൃദയംനൊന്തു പറയുവാനുള്ള കാര്യം, കുഞ്ഞുങ്ങൾക്ക് എന്തുകൊണ്ടോ സഭാ പാരമ്പര്യത്തോട് ആത്മബന്ധം ഉണ്ടാകുന്നില്ല എന്നതാണ്. മാതാപിതാക്കൾ ശ്രമിച്ചാൽ നടക്കാനുള്ളതേ ഉള്ളൂ എന്നു മറുപടി പറഞ്ഞാലും, പ്രശ്നം പ്രശ്നമായി അവശേഷിക്കുന്നു. അതുകൊണ്ട് ബാഹ്യകേരളത്തിനുവേണ്ടി അവതരിക്കുന്ന ഒരു സഭാശ്രദ്ധ ലക്ഷ്യം വയ്ക്കേണ്ടതായ രണ്ടു കര്യങ്ങൾ നിർദ്ദേശിക്കുന്നു.




# പ്രതിവാര ധ്യാനം

റവ. ഡീക്കൻ എം. സി. ചെറിയാൻ

## യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച (ഡിസം. 17)

കർത്താവിന്റെ ജനനപ്പെരുന്നാളിനുമുമ്പുള്ള ആറ് ആഴ്ചകൾ ആഗമനകാലം (The days of advent) എന്ന് അറിയപ്പെടുന്നു. പുതിയനിയമത്തിലെ ശ്രേഷ്ഠ വ്യക്തികളെ ഓരോ ആഴ്ചയിലും നാം പരിചയപ്പെടുന്നു. അവസാനമായി നാം ബന്ധപ്പെടുന്ന വ്യക്തി യേശുവിന്റെ വളർത്തുപിതാവായ യൗസേഫ്. പുതിയനിയമത്തിലെ ആദ്യഭർത്താവ്, ആദ്യനീതിമാൻ എന്ന നിലയിൽ പ്രശസ്തനായ ആൾ, യൗസേഫ്, ഉത്തമനായ ഒരു ഭർത്താവും നീതിമാനായ ഒരു മനുഷ്യനുമായിരുന്നു.

## ഒരു നീതിമാന്റെ ലക്ഷണങ്ങൾ എന്തെല്ലാം

1. മററുള്ളവർക്ക് അപവാദം വരുത്തുവാൻ താല്പര്യമില്ലാത്തവൻ. (മത്തായി 1:19)

തന്റെ കുറവുകളെ മറച്ചുവച്ച് മററുള്ളവരെ അപവാദത്തിൽ ഉൾപ്പെടുത്തുക സർവ്വസാധാരണമാണ്. യഹൂദ നിയമപ്രകാരം വിവാഹനിശ്ചയത്തിനുശേഷം വിവാഹത്തിനുമുമ്പ് വിവാഹം നിശ്ചയിക്കപ്പെട്ടവൾ ഗർഭിണി ആയാൽ പൊറുത്തുകൂടാത്ത അപരാധമാണ്. രക്ഷനേടുവാൻ മററാളിന്റെ മേൽ കുററം ചുമത്തി രക്ഷപെടാൻ നീതിമാനായ യൗസേഫ് ശ്രമിക്കുന്നില്ല.

---

1. ബാഹ്യകേരള ഭദ്രാസനങ്ങൾക്ക് പൊതുവായി ഒരു സ്ഥിരം മതബോധന, പ്രസിദ്ധികരണ, വിഭാഗം പ്രവർത്തിക്കണം.

ബാഹ്യകേരള ഭദ്രാസനങ്ങൾക്ക് ഇന്ന്, ദൈവകൃപയാൽ സാമ്പത്തിക സൗകര്യങ്ങളുണ്ട്. അവയ്ക്കു ഒരു ബാഹ്യകേരള കേന്ദ്രത്തിൽ ക്രോഡീകരണവും, ആസൂത്രണവും ഉണ്ടായാൽ, നമ്മുടെ ഇളംതലമുറയ്ക്ക് ആകർഷകമാകുന്ന വിധത്തിലുള്ള ഗ്രന്ഥങ്ങൾ, ലഘുലേഖകൾ, പാട്ടുകൾ, ഓഡിയോ വീഡിയോ പരിപാടികൾ ഉണ്ടാക്കാവുന്നതാണ്. ഇംഗ്ലീഷ് ഭാഷയിൽ ഇന്ന് ലഭ്യമായിട്ടുള്ള സണ്ടേസ്ക്കൂൾ കരിക്കുലം, പ്രാർത്ഥന, ദിവ്യബോധന ഗ്രന്ഥങ്ങൾ, ഇളംതലമുറയ്ക്കു ഇഷ്ടമാകുന്നവിധത്തിൽ ഭേദപ്പെടുത്തേണ്ടതാണ്. 'ഇംഗ്ലീഷ്' ആയതുകൊണ്ട് ഇളംതലമുറ വായിക്കണമെന്നില്ല; അവരിഷ്ടപ്പെടുന്ന ശൈലിയിലുള്ള ഇംഗ്ലീഷ് ആകണം.

2. ബാഹ്യകേരളത്തിന് അനുയോജ്യമായ നേതൃത്വ പരിശീലനം.

വൈദിക സെമിനാരിയിലും, മിഷൻട്രെയിനിംഗ് സെൻററിലും പഠനം കഴിഞ്ഞ്, ബാഹ്യകേരളത്തിൽ പ്രവർത്തിക്കുവാൻ പോകുന്നവർക്ക് കുറഞ്ഞത് ഒരു വർഷത്തെ പ്രത്യേക പരിശീലനം നൽകുവാൻ സംവിധാനം ഉണ്ടാകണം. പ്രധാനമായി, ഇളംതലമുറയ്ക്ക് ഹൃദ്യമായ ഭാഷാപരിജ്ഞാനം, ആ ഭാഷയിലുള്ള ആരാധനാ നിർവഹണം, ബാഹ്യകേരളത്തിലെ സഭാജീവിതത്തിന്റെ പ്രധാന വെല്ലുവിളികളെക്കുറിച്ചുള്ള അറിവ് എന്നിവ ഈ പരിശീലനത്തിൽ ലക്ഷ്യം വയ്ക്കണം. ഇതു നടപ്പിൽ വരുത്താൻ, ബാഹ്യകേരള ഭദ്രാസനങ്ങൾക്ക് ആവശ്യത്തിന് സ്ഥലവും, പണവും ഉണ്ട്. പരിശീലകരെ കണ്ടെത്തുന്നതിനും നമ്മുടെ സഭയിൽ സാധിക്കും.

പ്രഗത്ഭന്മാരായ മെത്രാപ്പോലീത്തന്മാരാണ് നമ്മുടെ ബാഹ്യകേരള ഭദ്രാസനങ്ങളെ നയിക്കുന്നത്. ആവർ തമ്മിൽ ആലോചിച്ച് ഇക്കാര്യങ്ങൾ നിർവഹിക്കുവാൻ എന്തുകൊണ്ടിത്രയും താമസിച്ചുപോയി എന്നു ആലോചിച്ചിട്ട് ഒട്ടും ഉത്തരം കിട്ടുന്നില്ല. തങ്ങളുടെ ഭദ്രാസനങ്ങളിലെ പണം പലരും പിരിച്ചുകൊണ്ടുപോകുന്നു എന്നു പറഞ്ഞാലും ഇതുപോലുള്ള ഒരു കാര്യത്തിന്, സ്വന്തം മക്കളുടെ ഭാവിയെക്കുറിച്ച് കരുതുന്ന ഒരു സമൂഹത്തിൽനിന്ന് കലവറകൂടാതെ സഹകരണം ലഭിക്കും സംശയമില്ല.

ബാഹ്യകേരളത്തിലെ ഇളംതലമുറയേ, നിങ്ങൾക്കുവേണ്ടിയും അവതരിച്ച ക്രിസ്തു നിങ്ങളുടെ നെടുവീർപ്പുകൾ കേൾക്കാതിരിക്കില്ല. ക്രിസ്തുവിന്റെ ശരീരമാണ് സഭയെങ്കിൽ സഭയെയും, ആ വിങ്ങലുകൾ ചലിപ്പിക്കാതിരിക്കയില്ല.

എല്ലാ 'മലങ്കരസഭ' വായനക്കാർക്കും ക്രിസ്മസിന്റെ പ്രാർത്ഥനാനിർഭരമായ ആശംസകൾ.

ജെ. കെ.

2. മററുള്ളവരുടെ നാശത്തിൽ സന്തോഷിക്കുന്നില്ല. (മത്താ. 1:19) താൻ അകപ്പെട്ട ഊരാക്കുടുക്കിൽനിന്നും രക്ഷപെടുക പ്രയാസം, ഏകമാർഗ്ഗം മററാളിനെ ഒററിക്കൊടുക്കുക. തന്റെ നിരപരാധിത്വം തെളിയിക്കുന്നതിനേക്കാൾ ഉപരി അവരുടെ സുരക്ഷിതത്വത്തിൽ തൽപരനാണ് നീതിമാൻ.

3. തീരുമാനം ദൈവതിരുമുമ്പാകെ സമർപ്പിക്കുന്നു. ഭാര്യയെ രഹസ്യമായി ഉപേക്ഷിക്കണം എന്ന താല്ക്കാലിക തീരുമാനം യോസേഫിന്റെ മുമ്പിൽ അംഗീകരണത്തിനായി ദൈവത്തിനു സമർപ്പിച്ചു കാണും. നമ്മുടെ തീരുമാനം ദൈവത്തെ അടിച്ചേൽപ്പിക്കുംമുമ്പ് ദൈവത്തെ അറിയിച്ചാൽ ഇന്നത്തെ പല divorce-കളും മാറിപ്പോയേനേം.

4. ദൈവതീരുമാനത്തിനനുസരിച്ചു പ്രവർത്തിക്കുക. ദൈവതീരുമാനം നടപ്പാക്കുന്ന വ്യക്തി അതിന്റെ ഭവിഷ്യത്തുകളുടെ മുമ്പിൽ പതറുകയില്ല. വിശ്വാസികളുടെ പിതാവായ അബ്രഹാമിനെപ്പോലെ, കാണിപ്പാനിരിക്കുന്ന ദേശത്തേക്കു യാത്ര ചെയ്യും. ഉപേക്ഷിക്കുവാൻ തീരുമാനിച്ചവളെ സംരക്ഷിക്കും. സംശയിക്കാതെ വാഗ്ദത്തനിവൃത്തിക്കായി പ്രവർത്തിക്കും.

## വംശാവലിഞായർ (ഡിസം. 24)

കർത്താവിന്റെ ജനനപ്പെരുന്നാളിനുമുമ്പുള്ള ഞായറാഴ്ചയിലെ വായന വംശാവലിയെ പരാമർശിക്കുന്നതിനാലാവാം വംശാവലി ഞായർ എന്ന പേരിൽ അറിയപ്പെടുന്നത്. വി. മത്തായി അബ്രഹാം മുതൽ യേശുക്രിസ്തു വരെയുള്ള വംശാവലി വിവരിക്കുമ്പോൾ വി. ലൂക്കോസ് ക്രിസ്തുവിൽ തുടങ്ങി ആദാമിലെത്തുന്ന ചിത്രം നൽകുന്നു. വംശാവലി സൂചിപ്പിക്കുന്നത് ദൈവമക്കൾ ആരെന്നാണ്.

1. വംശാവലിയിലെ അംഗത്വം. യഹൂദനെ സംബന്ധിച്ചിടത്തോളം ഏററം പരിപാവനമായി കാത്തുസൂക്ഷിക്കുന്ന രണ്ടു സംഗതികളുണ്ട്. അതിലൊന്നാണ് വംശാവലി. യഹൂദൻ ശരിയായുള്ള സന്തതി ആണെന്നു തെളിയിക്കുവാൻ വംശാവലി കൃത്യമായി സൂക്ഷിക്കുന്ന പതിവ് അവർക്കുണ്ടായിരുന്നു.

2. പൈതൃകമായത് സൂക്ഷിക്കുക. എന്നുള്ളതാണു രണ്ടാമത്തെ സംഗതി. ആഹാബിന്റെ ആഗ്രഹത്തിനു മുമ്പിൽ നാബൊത്തിന്റെ വാക്കുകൾ: ഞാൻ എന്റെ പിതാക്കന്മാരുടെ അവകാശം നിനക്കു തരുവാൻ യഹോവ സംഗതി വരുത്തരുതേ. (1 രാജാ. 21:3) പൈതൃകമായതിനെ കാത്തുസൂക്ഷിക്കുവാൻ മരണത്തെപ്പോലും സ്വീകരിക്കുവാൻ യഥാർത്ഥ മക്കൾ മടികാണിച്ചില്ല. പൈതൃകമായ ആ മുന്തിരിത്തോട്ടത്തിന്റെ മുമ്പിൽ ശമർയ്യാ രാജാവും അവന്റെ മോഹന വാഗ്ദാനങ്ങളും നിസാരമാണ്. ആഹാബുമാരുടെ മോഹനവാഗ്ദാനങ്ങളുടെ മുമ്പിൽ പൈതൃകത്വത്തിന്റെ ഉറച്ച കോട്ട ഇടിഞ്ഞുവീഴുമ്പോൾ അവ കാത്തുസൂക്ഷിക്കുന്നത് ആരെന്നു മനസിലാകും. മുന്തിരിത്തോട്ടങ്ങൾ ചീരത്തോട്ടങ്ങളായി രൂപാന്തരം പ്രാപിക്കുന്നതിൽ മക്കൾക്കുള്ള സ്ഥാനം എന്തെന്നും മനസിലാകും.

3. വിശ്വാസികൾ ദൈവമക്കളാണ്.

റോമ. 4:13, യോഹ. 1:13 'അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു' (യോഹ. 1:12) റോമർ 4-ാം അദ്ധ്യായത്തിൽ വിശ്വാസത്താൽ അബ്രഹാം അവകാശി ആയി എന്നു കാണുന്നു. ജനനത്തിലൂടെയും അതിനനുസരിച്ചും മക്കളാകാം എങ്കിലും അതിലും വിഭിന്ന ആശയം ഇവിടെ കാണാം. ദൈവമക്കളാകുവാനുള്ള പ്രഥമ യോഗ്യത വിശ്വാസമാണ്. അതിനുള്ള അധികാരം പുത്രൻ തമ്പുരാനുണ്ട്. വിശ്വാസത്താൽ അവകാശിയായ അബ്രഹാം അതിനു മകുടോദാഹരണമാണ്. വിശ്വാസത്തിലൂടെ മക്കളാകുന്നവരുടെ മൂന്നു ലക്ഷണങ്ങൾ ഇവയാണ്.

4. (i) ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും (അപ്പ. 3:25) വിശ്വാസത്താൽ അബ്രഹാം ഏഴുവിധത്തിലുള്ള അനുഗ്രഹം പ്രാപിച്ചു. അതിൽ മഹത്തരമായ ഒന്നാണ് ഭൂമിയിലെ സകലവംശങ്ങളും അനുഗ്രഹിക്കപ്പെടുക എന്നുള്ളത്. ദൈവസൃഷ്ടിയെ മുഴുവൻ അനുഗ്രഹിച്ച് ദൈവത്തെ മഹത്വപ്പെടുത്തുക എന്നതായിരിക്കണം ദൈവമക്കളുടെ ലക്ഷ്യം.

ii നിയമത്തിന്റെ മക്കൾ (അപ്പ: 3.25)

നിയമം അനുസരിക്കുന്നവൻ എല്ലാം നിയമത്തിന്റെ മക്കളാണ്. വെറും നിയമമല്ല ദൈവനിയമം. എല്ലാ നിയമങ്ങളും കാററിൽ പറത്തുന്നവർക്ക് ദൈവ നിയമം ദോഷമായിരിക്കാം. നിയമത്തിന്റെ മക്കൾ നിയമാനുസൃതമക്കളാണ്. നിയമലംഘനത്തിലൂടെ മാത്രമെ ആ അവകാശം നഷ്ടപ്പെടുകയുള്ളു. നിയമത്തിൽനിന്ന് അന്യരായവരെ ദൈവകൃപയാൽ നിയമത്തിലേക്കുകൊണ്ടുവന്നു. ദൈവകൃപയിൽ ആശ്രയിച്ച് നിയമം പാലിച്ചാൽ ദൈവമക്കളായി ആനന്ദിക്കാം.

iii വാഗ്ദത്തത്തിന്റെ മക്കൾ (അപ്പ:3:25)

വാഗ്ദത്തത്തിൽ നിന്നു ജനിച്ചവരാണിവർ. യിശ്മായേൽ അബ്രഹാമിന്റെ സന്തതി എങ്കിലും വാഗ്ദത്തപുത്രനായി ഇസഹാക്ക് അറിയപ്പെടുന്നു. ജഡത്തിന്റെ പുത്രനും വാഗ്ദത്തപുത്രനും തമ്മിലുള്ള വ്യത്യാസം അതാണ്. ദൈവത്തിന്റെ വാഗ്ദാനങ്ങൾ നമ്മിലൂടെയാണ് പൂർത്തിയാക്കേണ്ടത്. അതിനനുസരിച്ചു നാം ജീവിച്ചാൽ നാമും

(ശേഷം 29-ാം പേജിൽ)

# പൗരസ്ത്യ കാതോലിക്കായുടെ അധികാരാവകാശങ്ങൾ

(തുടർച്ച)

(ശ്രീ. ഏബ്രഹാം ഈപ്പൻ പാലാമ്പടത്തിന്റെ പത്രികയ്ക്ക് ഒരു പ്രതികരണം)

## ഏബ്രഹാം സഖറിയാ ചെമ്പകമഠം

പ. യാക്കോബ് തൃതീയന്റെ 'വിശാലമായ ഈ തീരുമാനങ്ങൾക്ക് പിമ്പിൽ' ഉണ്ടായിരുന്ന ഉദ്ദേശ്യം. ചരിത്രത്തിൽ അദ്ദേഹത്തിനു നഷ്ടപ്പെട്ട സ്ഥാനം വീണ്ടെടുക്കാനായിരുന്നു എന്നു ശ്രീ. പാലാമ്പടം പറയുന്നു.

യാക്കോബു തൃതീയന്റെ സ്വാഭിപ്രായത്തിനായിരുന്നു, ആ സുന്നഹദോസിൽ മുൻതൂക്കം, എന്ന സൂചന അവിടെ നിൽക്കെ തന്നെ, മറ്റൊന്നു ചോദിക്കട്ടെ. അദ്ദേഹം പരിശുദ്ധ പിതാക്കന്മാരുടെ ചരിത്രത്തിൽനിന്ന് മാഞ്ഞ് വേദവിപരീതിയായി പോയത്, പരിശുദ്ധ മാർത്തോമ്മാ ശ്ലീഹാ ഒരു പട്ടക്കാരൻപോലുമായിരുന്നില്ല എന്ന നഗ്നമായ വേദവിപരീതം പ്രഖ്യാപിച്ചതുകൊണ്ടല്ലേ? ആ സ്ഥാനം ഇനിയും അദ്ദേഹത്തിന് എന്നെങ്കിലും വീണ്ടെടുക്കാൻ കഴിയുമോ? 'നമ്മുടെ സഭയ്ക്കു എന്തു പററി?' എന്നാണ് അവറാച്ചന്റെ ഖേദം. '10 പേരിൽ താഴെയുള്ള വ്യക്തികളുടെകുതന്ത്രം ആണ് ഇത്. ഓർത്തഡോക്സ് യാക്കോബായ സഭകൾ തമ്മിൽ യോജിച്ചാൽ തങ്ങൾക്ക് സ്ഥാനമില്ല എന്നറിയാവുന്ന ബുദ്ധിരാക്ഷസന്മാർ, ഇവിടെ പാത്രിയർക്കീസിന്റെ ഡെലിഗേററുഭരണം ആണ് അഭിലഷിക്കുന്നത്. (പത്രിക p 9–10) സഭയുടെ നിലനില്പുപോലും ആശങ്കാവഹമാണെന്നും, അന്യസഭാവിഭാഗങ്ങളുടെ മുമ്പിൽ തങ്ങൾ ഒരു 'ഫലിത'മായി മാറിയിരിക്കുന്നു എന്നും തങ്ങൾ കുത്തിക്കെട്ടഴിഞ്ഞ പുസ്തകമാണെന്നും അവറാച്ചൻ ഹൃദയംഗമായി വിലപിക്കുന്നു. (പത്രിക പേജ് 8)

ഇപ്പോഴത്തെ പാത്രിയർക്കീസ് സാക്കാ പ്രഥമൻ ബാവായുടെ അടുത്ത് വളരെ സ്വാധീനമുണ്ടെന്ന് പല തെളിവുകൾ കാണിച്ച് പത്രികയിൽ സമർത്ഥിക്കുകയും 'അന്ത്യോഖ്യാ സിംഹാസനത്തോടുള്ള ഭക്തി എന്റെ രക്തത്തിൽ അലിഞ്ഞുചേർന്നിട്ടുണ്ടെന്ന് ഞാൻ അവകാശപ്പെടുന്നു. പാത്രിയർക്കീസുബാവായിക്ക് ഈ വിവരം ബോദ്ധ്യപ്പെട്ടിട്ടുണ്ടെന്ന് രേഖാമൂലമായ തെളിവ് എന്റെ കൈവശമുണ്ട്' (പത്രിക പേജ് 11) എന്ന് വ്യക്തമായി പ്രഖ്യാപിക്കുകയും ചെയ്യുന്ന അവറാച്ചൻ, അദ്ദേഹത്തിന്റെ സഭയിലെ ബഹുഭൂരിപക്ഷം ആളുകളുടെ ന്യായമായ ആഗ്രഹം സാധിക്കുന്നതിനും ശ്രേഷ്ഠ കാതോലിക്കേററിന് ഉൾഭരണസ്വാതന്ത്ര്യം ലഭിക്കുന്നതിനും മററും ചെയ്തിട്ടുള്ള സേവനങ്ങൾ വെറും പത്തു പേരുടെ കുതന്ത്രങ്ങൾ മൂലം നിഷ്പ്രഭമാക്കി, മലങ്കര യാക്കോബായ സഭ ഒരു പാത്രിയർക്കൽ ഡലിഗേററിന്റെ കീഴിൽ ഒരു പ്രസിഡൻറുഭരണം' — സഭയിലെ ബഹുഭൂരിപക്ഷം ജനങ്ങളുടെ ഹിതത്തിനു വിപരീതമായി ഏർപ്പെടുത്തുന്നതു നല്ലതാണെന്ന് പ. പാത്രിയർക്കീസുബാവായെ വിശ്വസിപ്പിക്കുവാൻ തക്കവണ്ണം ഇടയാക്കി എന്ന നിഗമനത്തിലാണ് ഞാൻ എത്തിച്ചേർന്നിരിക്കുന്നത്'' (പത്രിക പേജ് 10) എന്ന് കാര്യങ്ങളുടെ വിവിധ വശങ്ങൾ പഠിച്ചശേഷം അവറാച്ചൻ പ്രസ്താവിക്കുന്നുണ്ട്. യാക്കോബായ സഭയിലെ ഭൂരിപക്ഷം ആളുകളുടെയും ന്യായമായ അവകാശങ്ങൾക്കെതിരായി ഈ വിധത്തിൽ ഒരു നിലപാട് സ്വീകരിക്കുന്നതിൽ നിന്ന് അന്ത്യോക്യാ പാത്രിയർക്കീസന്മാരുടെ മലങ്കരസഭമേലുള്ള കയ്യേററത്തിന്റെ മറെറാരു ദൃഷ്ടാന്തമല്ലാതെ മററെന്താണ് സാഖാ പ്രഥമനിൽ കൂടെ ബഹിർഗമിക്കുന്നത്. 'കുതന്ത്രരായ ചില വ്യക്തികളിൽ നിന്ന് തങ്ങളുടെ സഭയെ രക്ഷിക്കുന്നതിന് എന്തുകൊണ്ട് അതിലെ മെത്രാന്മാരും പട്ടക്കാരും അയ്മേനികളും രംഗത്തിറങ്ങുന്നില്ല. കാര്യങ്ങൾ എല്ലാം അറിയാവുന്ന അവറാച്ചൻ ഇത്തരുണത്തിൽ ഉൾഭരണസ്വാതന്ത്ര്യമുള്ള ഒരു കാതോലിക്കേററിനുവേണ്ടി പൊരുതുവാൻ രംഗത്തിറങ്ങുമോ? കുതന്ത്രമൊന്നുമില്ലാത്ത നേരായ മാർഗ്ഗം കണ്ടെത്തുമോ?..........

അവറാച്ചന്റെ പത്രികാ പ്രസിദ്ധീകരണത്തിനുശേഷമുണ്ടായ ഒരു അവസ്ഥാവിശേഷംകൂടി ഇവിടെ ചൂണ്ടിക്കാണിക്കട്ടെ.

ക്നാനായ മെത്രാപ്പോലീത്തായിക്ക് കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ സ്ഥാനം പാത്രിയർക്കീസു നൽകിയതായി കാണുന്നു. ഇത് 'മലങ്കര അസോസ്യേഷൻ' (പാത്രി. വിഭാഗം) ശക്തമായി പ്രതിഷേധിച്ചിരിക്കയാണ്.

സഭയുടെ ആവശ്യമോ, അറിവോ, ആലോചനയോ കൂടാതെ പാത്രിയർക്കീസു സ്വന്തമായി നടത്തിയ ഒരു ചെയ്തിയായി വേണം ഇതിനെ കരുതാൻ. ഒരു സുന്നഹദോസും അതിനായി വിളിച്ചുകൂട്ടിയിട്ടില്ല എന്നുള്ളത് ശ്രദ്ധേയമാണ്. ആദ്യകാലത്തെ കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായാണ്, കാതോലിക്കാ ആയി രൂപാന്തരം പ്രാപിച്ചത്. ആ നിലയ്ക്ക് ഒരു കാതോലിക്കാ ഉള്ളപ്പോൾ വലിയ മെത്രാപ്പോലീത്താ സ്ഥാനം നിലനിൽക്കുന്നില്ല. പാത്രിയർക്കീസു വിഭാഗം തന്നെ മൊത്തമായി ഈ സ്ഥാനസൃഷ്ടിയിൽ പ്രതിഷേധിച്ചു തീരുമാനങ്ങൾ ചെയ്തതായി പത്രത്തിൽ വായിച്ചു. പാത്രിയർക്കീസിന്റെ അകാനോനികമായ ഇത്തരം ചെയ്തികൾ എല്ലാം സഭയെ

ദുർബലപ്പെടുത്തുകയാണ്. പാത്രിയർക്കാവിഭാഗത്തിലുള്ള തെക്കൻ ഭദ്രാസനങ്ങളും അതിനെ ശക്തിയായി പ്രതിഷേധിച്ചിട്ടുണ്ട്. ക്നാനായത്തിന് ആകെ ഒരു മെത്രാനെയുള്ളു. അദ്ദേഹത്തെ 'ചീഫ്' ആക്കിയാൽ ആരുടെ ചീഫ് എന്നർത്ഥമാണ്. തന്നെത്തന്നെ ഭരിക്കുന്ന ചീഫ് എന്നോ? മററുള്ള ഒരു വിഭാഗക്കാരും അദ്ദേഹത്തിൻെറ കീഴിൽ ഇല്ലല്ലോ. ക്നാനായ മെത്രാസനത്തെപ്പററി 1981–ലെ സിന്നഡു തീരുമാനം താഴെ ചേർത്തിട്ടുള്ളത് കാണുക. ഈ സ്ഥാനം കാനോനികമായുള്ള കിഴക്കിൻെറ വലിയ മെത്രാപ്പോലീത്താ സ്ഥാനം അല്ല പിന്നയോ ശ്രേഷ്ഠകാതോലിക്കാ സ്ഥാനം മലങ്കരയ്ക്കു നൽകിയതു പോലെ അതിനു ബദലായി ക്നാനായ ഭദ്രാസന മെത്രാനു നൽകിയ ഒരു സ്ഥാനം മാത്രമാണ്. പാത്രിയർക്കീസിൻെറ യുക്തിവിരുദ്ധമായ പല ചെയ്തികളിൽ ഒന്നു മാത്രമല്ലേ ഇത്? ഈ വലിയ മെത്രാപ്പോലീത്താ നിയമനത്തെ പാത്രിയർക്കീസ് കക്ഷികരം ചോദ്യം ചെയ്തതിൻെറ ഫലമായി അതിനെ ഉറപ്പിച്ച് 3 കല്പനകരം പാത്രിയർക്കീസ് ക്ലിമ്മീസ് മെത്രാപ്പോലീത്തായിക്കു നൽകിയിട്ടുള്ളതായി ക്നാനായ അഡ്മിനിസ്ട്രേററർ അച്ചൻെറ ഒരു പ്രസ്താവന പത്രങ്ങളിൽ വായിക്കുകയുണ്ടായതും ശ്രദ്ധേയമാണ്. ഈ കല്പനകളും എന്തുകൊണ്ട് വെളിച്ചം കാണുന്നില്ല.

1979–ൽ ദമസ്കോസിൽ നടന്നതായി പറയുന്ന സുന്നഹദോസിൽ കാതോലിക്കായ്ക്കുള്ള എല്ലാ കാനോനികാവകാശങ്ങളും അനുവദിക്കുന്നതായി അവറാച്ചൻ പറയുന്നുണ്ട്. അതുശരിയെങ്കിൽ അതിൻെറ മഷി ഉണങ്ങുന്നതിനുമുമ്പു 1981 നവംബർ 18-ന് നടന്ന ഒരു സുന്നഹദോസിലെ തീരുമാനങ്ങളിൽ കാതോലിക്കായുടെ അവകാശങ്ങരം പരിമിതപ്പെടുത്തിയിരിക്കയാണ്. (അതിൻെറ ഫോട്ടോസ്ററാററ് പകർപ്പ് അവറാച്ചൻ കണ്ടില്ലെങ്കിൽ വേണമെങ്കിൽ കാണിക്കാം) അതനുസരിച്ചു മൂറോൻ കൂദാശ പാത്രിയർക്കീസിൻെറ മാത്രം പദവിയാണ്. വേണ്ടിവന്നാൽ പാത്രിയർക്കീസിൻെറ പ്രത്യേക അനുവാദത്തോടെ കാതോലിക്കായിക്ക് മൂറോൻ വാഴ്ത്താമെന്നാണ് വ്യവസ്ഥ ചെയ്തിരിക്കുന്നത്. അതുപോലെതന്നെ, കാതോലിക്കാ മെത്രാന്മാരെ വാഴിക്കുന്നതിന് പാത്രിയർക്കീസിൻെറ പ്രത്യേക അനുഗ്രഹം (Blessings) വാങ്ങിയിരിക്കണം. മലങ്കരയ്ക്ക് അടിമത്തം പേറുന്ന ഈ സുന്നഹദോസ് തീരുമാനങ്ങളിലും മലങ്കരയിൽനിന്ന് ഏബ്രഹാം മാർ ക്ലിമ്മീസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, തോമസ് മാർ ദീവന്നാസ്യോസ്, കുറിയാക്കോസ് മാർ കൂറീലോസ്, തോമസ് മാർ ഒസ്താത്തിയോസ്, ശമുവേൽ മാർ പീലക്സീനോസ്, തോമസ് മാർ തെയോഫീലോസ്, പീലിപ്പോസ് മാർ ഈവാനിയോസ് എന്നീ മെത്രാന്മാരും ശ്രേഷ്ഠ കാതോലിക്കായും ഒപ്പിട്ടിട്ടുണ്ട്. ശ്രേഷ്ഠ കാതോലിക്കാ ഒപ്പിട്ടിരിക്കുന്നതിൻെറ അടിയിൽ സുറിയാനിയിൽ അദ്ദേഹം എഴുതിയിരിക്കുന്നത് 'ബസേലിയോസ് പൗലൂസ് II, കാതോലിക്കോദ് ഹിന്ദുവോയേ' (ഇന്ത്യക്കാരുടെ കാതോലിക്കാ) എന്നാണ്.

മലങ്കരയിലെ ഒരു ഭദ്രാസനത്തിൻെറ മെത്രാപ്പോലീത്താ വാഴ്ചയെപ്പററി ഈ സിന്നഡ് തീരുമാനത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന പരസ്പരവിരുദ്ധമായ മറെറാരു തീരുമാനം കാണുക.

'Regarding the consecration of Metropolitan in the Catholicate His Beatitude should have a bull of blessings from H. H. the Patriarch and without this Bull of blessings H.B. the Catholicos shall not consecrate Metropolitan'

'Any Diocese under the Catholicate can elect its Metropolitan and the Metropolitan elect shall be consecrated directly by His Holiness the Patriarch of Antioch with the knowledge of the local synod and the Catholicos.'

ഈ മിനിട്സിൽ ക്നാനായ ഭദ്രാസനത്തെപ്പററി രേഖപ്പെടുത്തിയിരിക്കുന്നതും ശ്രദ്ധേയമാണ്.

'The Malankara Syrian Knanaya Diocese shall be directly under the Holy Throne of Antioch and shall be administrated according

# സംശയങ്ങൾ ചോദിക്കുക

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. ദൈവത്തിനു മുഖപക്ഷം ഇല്ല എന്ന് അ. പ്രവൃ. 10:34—ൽ പറയുന്നു. എന്നാൽ അന്യജാതിക്കാർ പെസഹ തിന്നരുത് എന്ന് പുറ. 12;43 ലും പറയുന്നു. ഇതിൽനിന്ന് എന്താണു മനസിലാക്കേണ്ടത്?

ബഞ്ചി വെച്ചൂച്ചിറ

ദൈവത്തിനു മുഖപക്ഷമില്ല (അ. പ്രവൃ. 20:34) എന്ന സത്യം പുതിയനിയമത്തിൽ പത്രോസിനെപ്പോലും പഠിപ്പിക്കേണ്ടതിനു തുപ്പട്ടിയിറക്കിയ ദർശനം വേണ്ടി വന്നു (10;11–23). പുറജാതിയായ കൊർന്നലോസിൻെറ വീട്ടിൽ പോയത് ഈ പാഠം പഠിപ്പിച്ചതിനാലാണ്. അന്യജാതിക്കാരനു പെസഹാ വിലക്കിയാണ് പഴയനിയമപ്രമാണം (പുറ. 12:43). നമ്മുടെ പിതാക്കന്മാർ അന്യജാതിക്കാരായിരുന്നല്ലൊ. നാം ഇന്നു വി. കുർബാന അനുഭവിക്കുന്നല്ലൊ. വിശ്വാസിയല്ലാത്ത പുറജാതിക്കു കൊടുക്കാത്തത് മുഖപക്ഷമല്ല അവൻെറ വിശ്വാസത്തെ ബഹുമാനിക്കലാണ്.

2. കല്യാണവസ്ത്രം എന്നു പറഞ്ഞിരിക്കുന്നത് മേലദ്ധ്യക്ഷന്മാരുടെ കുപ്പായങ്ങൾ ആണോ? വെളി. 19:8—ൽ പറഞ്ഞിരിക്കുന്നത് 'വിശുദ്ധന്മാരുടെ നീതി പ്രവൃത്തികളാണ് വിശേഷവസ്ത്രം' എന്നാണല്ലോ. ഇതിനു വിപരീതമായല്ലേ കുപ്പായങ്ങൾ ഉപയോഗിക്കുന്നത്? (Do)

മത്താ. 22:11—ലെ കല്യാണവസ്ത്രം വിരുന്നിനു ക്ഷണിച്ച രാജാവ് ഏവർക്കും ദാനമായി കൊടുത്തതും ഒരുത്തൻ വാങ്ങാതെ സ്വന്തവസ്ത്രത്തിൽ വന്നതുമായ സ്വയനീതിയുടെ വസ്ത്രത്തെ കാണിക്കുന്നു. വെളി. 19:8—ൽ പറയുന്ന വിശേഷവസ്ത്രം വിശുദ്ധന്മാരുടെ നീതിപ്രവൃത്തികൾ അത്രെ. മേലദ്ധ്യക്ഷന്മാരുടെ കുപ്പായം കല്യാണവസ്ത്രമല്ല, അഹറോനു ദൈവം നിർദ്ദേശിച്ചുകൊടുത്ത കുപ്പായവും മററുമാണ് (ലേവ്യ. 8) ഈ ലോകത്തിൽ വസ്ത്രവും യൂണിഫോമും ഇല്ലാത്തവരുണ്ടോ? സ്വർഗ്ഗത്തിൽ ചെല്ലുമ്പോൾ വിശുദ്ധജീവിത ശോഭയാണു വസ്ത്രം. അത് എല്ലാ

---

to the Malankara Knanaya Samudaya constitution and the Apostolic Bulls received from the Holy Throne and subject to this, they shall co-operative with the Syrian Orthodox Church in Malankara.

(സിറിയൻ ഓർത്തഡോക്സ് എന്നു പറയുന്നത് ഇവിടുത്തെ 'യാക്കോബായ' സഭയെ ഉദ്ദേശിച്ചാണ്. യാക്കോബായ പ്രയോഗം മലങ്കരയിൽ അല്ലാതെ ലോകത്തിൽ മറെറാരിടത്തും ഇല്ല.

(പത്രാധിപർ)

ഈയിടെ മലങ്കരയിലെ പാത്രിയർക്കീസു വിഭാഗത്തിലെ ചില തർക്കങ്ങളും, ആഭ്യന്തരമത്സരങ്ങളും പറഞ്ഞുതീർക്കാൻ പരദേശിയായ യൂഹാനോൻ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ മലങ്കരയിൽ എത്തിയിരുന്നു. ശ്രേഷ്ഠ കാതോലിക്കായ്ക്ക് അതിനുള്ള കഴിവും അധികാരവും ഇല്ലാഞ്ഞിട്ടോ ഇല്ലാതാക്കിയിട്ടോ അല്ലേ ഇങ്ങനെ സംഭവിച്ചത്. കാതോലിക്കായിക്ക് ഉണ്ടായിരിക്കേണ്ട സ്വതസിദ്ധമായ അധികാരാവകാശങ്ങളും പദവികളും പാത്രിയർക്കീസ് അനുവദിച്ചുകൊടുക്കുന്നില്ല എന്നുള്ളതിൻെറ പ്രത്യക്ഷമായ തെളിവല്ലെ ഇത്. ഒരു ഭാരതീയ മെത്രാനെക്കാൾ പ്രാപ്തനാണോ ഒരു പരദേശി മെത്രാൻ എന്ന്, ആത്മാഭിമാനമുള്ള ആരും ചിന്തിച്ചുപോകും. അവരുടെ നാട്ടിൽ സഭ അനുദിനം ക്ഷയിക്കുമ്പോൾ ഇവിടെ സഭ വളരുകയാണ് എന്നോർത്താൽ നന്നായിരുന്നു. അച്ചടിച്ച 13 പേജുകളുള്ള അവറാച്ചൻെറ പത്രികയുടെ അവസാനഭാഗത്ത് ചൂണ്ടിക്കാണിക്കുന്ന വളരെ പ്രധാനപ്പെട്ട ഒരു സംഗതി യാക്കോബായ സഭാംഗങ്ങൾ മനസിലാക്കി പ്രവർത്തിച്ചില്ലെങ്കിൽ ഉണ്ടാകുന്ന തിക്തകഫലം തങ്ങൾ തന്നെ അനുഭവിക്കേണ്ടിവരും. അദ്ദേഹം ദീർഘവീക്ഷണത്തോടെ പറയുന്നു.

'അന്ത്യോക്യാ പാത്രിയർക്കീസുബാവാ മലങ്കര സഭയുടെ ഉൾഭരണത്തിൽ നേരിട്ട് പ്രവേശിക്കാതെയിരിക്കുകയായിരിക്കും നല്ലത് എന്നാണ് എൻെറ വ്യക്തമായ അഭിപ്രായം. പ്രവേശിച്ചാൽ എനിക്ക് അതുകൊണ്ട് വ്യക്തിപരമായ ലാഭമോ നഷ്ടമോ ഉണ്ടാകുവാനില്ല. പക്ഷേ ഇപ്പോഴത്തെ അനുഭവങ്ങളുടെ വെളിച്ചത്തിൽ ഒരു കാര്യം പറയുവാൻ എനിക്കു സാധിക്കും. മലങ്കരസഭ തളരാൻ അത് ഇടയാക്കും. മലങ്കരസഭ തളർന്നാൽ അന്ത്യോഖ്യൻ സഭ തളരും. ആ തകർച്ച ആകമാന സുറിയാനിസഭയെ ബാധിക്കുകയും ചെയ്യും.'

ഇപ്പോഴെങ്കിലും അവറാച്ചന് ഇത് ബോദ്ധ്യമായല്ലോ. യാക്കോബായ സഹോദരന്മാരേ! ഇനിയെങ്കിലും ഈ വിദേശ നുകം നിങ്ങൾ അഴിച്ചുമാററുകയില്ലേ? നമ്മുടെ സന്തതികളെ ഈ വിദേശനുകത്തിൽനിന്ന് വിമുക്തരാക്കുകയല്ലെ നമ്മുടെ കടമ? ചിന്തിക്കുക, അവസരത്തിനൊത്ത് പ്രവർത്തിക്കുക' സത്യം നിങ്ങളെ സ്വതന്ത്രരാക്കും.

—০—

വിശുദ്ധന്മാർക്കും ശുദ്ധിമതികൾക്കും കാണും.

3. കണ്ണടച്ചു പ്രാർത്ഥിക്കാൻ വേദപുസ്തകത്തിൽ അടിസ്ഥാനമായ വാക്യം ഏതെങ്കിലും ഉണ്ടോ? പ്രാർത്ഥിക്കുന്ന ഒരു വ്യക്തി തന്റെ ഹൃദയകണ്ണുകൾ ജഡീക ബന്ധങ്ങൾക്ക് എതിരായി അടച്ചാണ് പ്രാർത്ഥിക്കുന്നതെങ്കിൽ അത് ദൈവം കേൾക്കയില്ലേ? (Do)

പ്രാർത്ഥിക്കുമ്പോൾ അന്തർനേത്രം തുറന്നു ദൈവത്തെ കാണുകയെന്നതാണു പ്രധാനം. അതിനു ബാഹ്യനേത്രം അടയ്ക്കുന്നതാവശ്യമായവർ അടയ്ക്കണം. തുറന്നാലും അന്തർനേത്രം കൊണ്ടു ദൈവസാന്നിദ്ധ്യ ബോധമുണ്ടാകുമെങ്കിൽ തുറക്കാം. ഓരോ വ്യക്തിയുടെയും ആത്മീയാവശ്യം അവരവർക്കറിയാം. ലീഗലിസം പ്രാർത്ഥനയ്ക്കില്ല.

4. ക്രിസ്തു പാപസംബന്ധമായി ഒരിക്കലായിട്ടു മരിച്ചു; അവൻ ജീവിക്കുന്നതോ ദൈവത്തിനു ജീവിക്കുന്നു. റോമ. 6:10 നാലു സുവിശേഷങ്ങൾക്കും, വിശുദ്ധ കല്പനകൾക്കും വിരുദ്ധമായിട്ടുള്ള ഒരു ആചാരമര്യാദയല്ലേ നാം ദുഃഖവെള്ളിയാഴ്ച ആചരിക്കുന്നത്? ഈ നടപടി നമ്മുടെ ആരാധനയിൽ നിന്നും ഒഴിവാക്കരുതോ?

ജോൺ സി. ജബൽപ്പൂർ

ക്രിസ്തു ഒരിക്കലായി മരിച്ചത് എന്നേക്കും ജീവിക്കാനാണല്ലൊ (റോമ. 6:10) അവൻ ജീവിച്ചപ്പോൾ വി. കുർബാന ഒരിക്കലെ സ്ഥാപിച്ചുള്ളു എന്നാൽ ഞാൻ വരുവോളം ചെയ്യുവിൻ എന്നു കല്പിച്ചു (1 കൊരി. 11:24–27).

ശിഷ്യന്മാർ ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ പതിവായി അപ്പം നുറുക്കി. നമ്മുടെ ജനനം ഒരിക്കലാണ്, പക്ഷേ ജന്മദിനാഘോഷം പ്രതിവർഷമുണ്ട്. നമ്മുടെ പ്രിയപ്പെട്ടവർ ഒരിക്കൽ മരിക്കുന്നു. പ്രതിവർഷം സ്മരണ നടത്തുന്നു. രക്ഷാകരമായ കഷ്ടാനുഭവാഴ്ച പ്രതിവർഷം നടത്തണ്ടാ എന്നു പറയുന്നവർ മേല്പറഞ്ഞവയും നടത്തരുത്. യഥാർത്ഥ ഭക്തന്മാർക്ക് ദുഃഖവെള്ളിയാഴ്ച ആചരിക്കാതിരിക്കാൻ സാദ്ധ്യമല്ല. സഭയുടെ ഇരുപതു നൂററാണ്ടത്തെ നിലനില്പിന്റെ അടിസ്ഥാനം ഇതൊക്കെയാണ്.

5. 'സുവിശേഷങ്ങൾ സാക്ഷിക്കുന്നു ക്രിസ്തുവിനെ ഒററിക്കൊടുത്തത്, യൂദായായിരുന്നുവെന്ന്. എന്നാൽ ഇന്നത്തെ ചില ചിന്തകന്മാരും എഴുത്തുകാരും അഭിപ്രായപ്പെട്ടിരിക്കുന്നു, യൂദയ്ക്ക് അതിൽ പങ്കില്ല, പിന്നെയോ കൂട്ടത്തിലുള്ള മററു ചിലരുടെ പ്രവർത്തനം ആയിരുന്നുവെന്ന്. ശരിയോ? (Do)

ശരിയല്ല, സുവിശേഷ സാക്ഷ്യത്തേക്കാൾ വലിയ സാക്ഷ്യം ഇല്ല.

6. ബഹുമാനപ്പെട്ട വൈദികവൃന്ദങ്ങൾക്ക് പ്രത്യേകമായ എന്തെങ്കിലും പെരുമാററ നടപടി ട്രെയിനിംഗ് ഉണ്ടോ? ഇല്ലെങ്കിൽ അത് നമ്മുടെ ഇന്നത്തെ ചില പുരോഹിതന്മാർക്ക് അപകടകരവും; സഭയുടെ ഉത്തമമായ വളർച്ചയ്ക്ക് ഭംഗവുമാകാൻ വഴിയാകും? (Do)

വൈദികർക്കു നാലുവർഷത്തെ സെമിനാരി പരിശീലനം ഉള്ള സ്ഥിതിക്ക് അവർക്കു പെരുമാററനടപടി അറിഞ്ഞുകൂടാ എന്നു പറയുന്നത് ദുർഗ്രാഹ്യമായിരിക്കുന്നു. ഏതെങ്കിലും ഒരു യൂദസ്കറിയോത്തായെ കണ്ടിട്ടു ബാക്കി 11 ശ്ളീഹന്മാരെയും കുററം പറയരുത്.

7. ആദ്യത്തെ ബലി എവിടെവെച്ച് ആരു നടത്തി?

തങ്കച്ചൻ കോശി, ഫരിദാബാദ്

ഹാബേലിന്റെ ബലിയാണ് ആദ്യത്തെ ബലി എന്നു പറയാമെങ്കിലും 'യഹോവയായ ദൈവം ആദാമിനും അവന്റെ ഭാര്യയ്ക്കും തോൽകൊണ്ട് ഉടുപ്പുണ്ടാക്കി അവരെ ഉടുപ്പിച്ചു (ഉല്പ. 3:21) എന്ന വാക്യപ്രകാരം ഒരു മൃഗത്തെ ദൈവം ബലിയാക്കിയതായിരിക്കണം ആദ്യബലി. രക്ഷാചരിത്രപരമായി പറഞ്ഞാൽ ആദ്യബലി അബ്രഹാമിന്റേതായിരിക്കണം. 'തനിക്കു പ്രത്യക്ഷനായ യഹോവയ്ക്ക് അവൻ അവിടെ ഒരു യാഗപീഠം പണിതു' (ഉല്പ. 12:7) സെക്കുലർ ചരിത്രത്തിൽ അതിനുമുമ്പും ബലി നടന്നിരിക്കണം. അഥർവ്വവേദത്തിലെ ബലിയുടെ കാലം അബ്രഹാമിനു മുമ്പാകാം.

—o—

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



ഒരു വിശ്വാസി, കരിപ്പുഴ.



ജോളി.

വനിതാ പംക്തി:

# "നുറുങ്ങിയ ഹൃദയത്തെ ദൈവം നിരസിക്കുന്നില്ല"

മിസിസ് മറിയാമ്മ ജോർജ്, അടൂർ

പീഡയും ഉപദ്രവും ദൈവജനത്തിന്റെ അവകാശമായിരുന്നുവെന്ന് പഴയനിയമത്തിൽ ഇസ്രായേലിന്റെ ചരിത്രവും പുതിയനിയമത്തിൽ ആദിമസഭയുടെ ചരിത്രവും വളരെ വ്യക്തമായി നമ്മെ പഠിപ്പിക്കുന്നു. എന്നാൽ അതതു കാലങ്ങളിൽ ദൈവജനത്തിന്റെ ഉദ്ധാരണത്തിനായി ദൈവം തന്റെ ദാസന്മാരെ എഴുന്നേല്പിച്ചിട്ടുണ്ട്. ഇവർ ഒരു കാലത്തും അവരുടെ ജീവിതത്തിലും പ്രവർത്തനത്തിലും തോററുപോയിട്ടില്ല. കാരണം ഇവർ ദൈവജനത്തിനുവേണ്ടി പ്രാർത്ഥിക്കയും ദൈവത്തോട് തങ്ങളുടെ സങ്കടം അറിയിക്കുകയും ചെയ്തു. ഉദാ. ഹാമാൻ യഹൂദജാതിയെ നശിപ്പിച്ചുകളയുന്നതിന് രാജകല്പന വാങ്ങി രാജമോതിരം കൊണ്ട് മുദ്രയിട്ട് യഹൂദന്മാർ പാർക്കുന്ന സകല സ്ഥലങ്ങളിലും കൊടുത്തയച്ചു. എന്നാൽ ദൈവജനത്തിന്റെ വിപത്തിനെ കണ്ടവനായ മൊർദ്ദോഖായി വസ്ത്രം കീറി രട്ട് ഉടുത്തുകൊണ്ട് പട്ടണത്തിന്റെ നടുവിൽചെന്ന് അത്യുച്ചത്തിൽ നിലവിളിച്ചു(എസ്ഥെ.4:1.)മോർദ്ദോഖായി മാത്രമല്ല സകല യഹൂദന്മാരും ഉപവസിച്ച് പ്രാർത്ഥിച്ചു. കണ്ണുനീർ കാണുമ്പോൾ മനസലിയുന്നവനായ ദൈവം യഹൂദജനത്തിന് വിടുതൽ കൊടുത്തു. മാത്രമല്ല മോർദ്ദോഖായിയെ തൂക്കുവാൻ ഹാമാൻ ഉണ്ടാക്കിയ കഴുകുമരത്തിൽ തന്നെ ഹാമാൻ തൂക്കപ്പെട്ടു. യഹൂദജനത്തെ നശിപ്പിക്കുന്നതിന് രാജകല്പന എഴുതി മുദ്രയിട്ട അതേ രാജമോതിരംകൊണ്ടു തന്നെ യഹൂദന്മാരുടെ വിടുതലിനുള്ള കല്പന എഴുതി മുദ്രയിട്ട് എല്ലാ സംസ്ഥാനങ്ങളിലും അയച്ചു. കല്പനയും തീർപ്പും ചെന്ന പട്ടണങ്ങളിൽ യഹൂദന്മാർക്ക് ആനന്ദവും സന്തോഷവുമുണ്ടായി. യഥാർത്ഥമായിതന്നെ വിളിക്കുന്നവരുടെ സഹായത്തിന് എത്തുന്നവനാണ് യഹൂദന്മാരുടെ ദൈവം എന്നുള്ള ഭീതി ദേശത്തെ ജാതികളുടെമേൽ വീണിരുന്നതുകൊണ്ട് ആർക്കും അവരോട് എതിർത്തുനില്പാൻ കഴിഞ്ഞില്ല.(എസ്ഥെ. 9:2) മോർദ്ദോഖായിയെ ഉള്ള പേടി അവർക്ക് ഉണ്ടായിരുന്നതുകൊണ്ട് യഹൂദന്മാർക്ക് സഹായം ലഭിച്ചു. ദു:ഖം അവർക്ക് സന്തോഷമായും വിലാപം അവർക്ക് ഉത്സവമായും തീർന്നു. (എസ്ഥെ. 9:20) മോർദ്ദോഖായിയെമാത്രം നശിപ്പിക്കുന്നതുകൊണ്ട് തൃപ്തിപ്പെടാതെ യഹൂദന്മാരെ മുഴുവൻ നശിപ്പിക്കുന്നതിന് ചിന്തിച്ചിരുന്ന ഉപായം ഹാമാന്റെ കുടുംബത്തിന്റെ നാശത്തിന് കാരണമായിത്തീർന്നു. എന്നാൽ മോർദ്ദോഖായി രാജ്യത്തിൽ രണ്ടാമനും യഹൂദന്മാരിൽ ശ്രേഷ്ഠനുമായിത്തീർന്നു.യഹൂദന്മാർ നുറുങ്ങിയ ഹൃദയത്തോടെ പ്രാർത്ഥിച്ചപ്പോൾ അവർക്ക് മരണത്തിൽനിന്ന് വിടുതലും സഹായവും ലഭിച്ചു.

യെഹോശാഫാത്തിന് സംഭവിച്ചതെന്താണ്? മോവാബ്യരും അമ്മോന്യരും യുദ്ധത്തിന് വരുന്നുവെന്ന് കേട്ടപ്പോൾ യെഹോശാഫാത്തും യഹൂദന്മാരും ഇപ്രകാരം പ്രാർത്ഥിച്ചു. 'ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ യഹോവേ നീ സ്വർഗ്ഗസ്ഥനായ ദൈവമാകുന്നുവല്ലൊ. നീ ജാതികളെയും രാജ്യങ്ങളെയും ഭരിക്കുന്നുവല്ലൊ.ആർക്കും എതിർത്ത് നില്പാൻ കഴിയാത്ത ശക്തിയും പരാക്രമവും നിനക്കുണ്ടല്ലൊ. ഞങ്ങളുടെ നേരെ വരുന്ന ശത്രുക്കളോട് എന്തു ചെയ്യേണ്ടുവെന്ന് ഞങ്ങൾ അറിയുന്നില്ല. എങ്കിലും ഞങ്ങളുടെ കണ്ണുകൾ നിങ്കലേക്ക് ഉയർത്തിയിരിക്കുന്നു' (2 ദിന.20:4–18.) യെഹൊശാഫാത്ത് ദൈവത്തിന്റെ ശക്തിയും മഹത്വവും മനസിലാക്കി പ്രാർത്ഥിച്ചു.മാത്രമല്ല ദൈവം തന്റെ പിതാക്കന്മാർക്കുവേണ്ടി ചെയ്ത വൻകാര്യങ്ങളെ ഓർത്തും ദൈവം വാഗ്ദത്തങ്ങളെ നിറവേററുന്നവനാണെന്ന് വിശ്വസിച്ചുംകൊണ്ട് പ്രാർത്ഥിച്ചു. കരുണാനിധിയായ ദൈവം യെഹൊശാഫാത്തിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമരുളി. 'ഈ വരുന്ന വലിയ സമൂഹം നിമിത്തം നീ ഭയപ്പെടരുത്, ഭ്രമിക്കയുമരുത്. യുദ്ധം നിങ്ങളുടെ ദൈവത്തിന്റേതത്രെ. യഹോവ നിങ്ങൾക്ക് വരുത്തുന്ന രക്ഷ കണ്ടുകൊൾവീൻ' അപ്പോൾ യെഹോശാഫാത്ത് സാഷ്ടാംഗംവണങ്ങി യഹോവായുടെ മുമ്പിൽ കമന്ന്വീണ് നമസ്കരിച്ചു. അവർ പാടി സ്തുതിച്ചപ്പോൾ ദൈവം ശത്രുക്കളുടെ നേരെ പതിയിരിപ്പുകാരെ വരുത്തി. ശത്രുക്കൾ പരിഭ്രമിച്ച് തോററോടി(2 ദി. 20:15–22.)കൂടാതെ ഇസ്രായേലിന് വലിയ ഒരു കൊള്ള ലഭിച്ചു. യഹോവ ഇസ്രായേലിനുവേണ്ടി യുദ്ധം ചെയ്തുവെന്ന് കേട്ടപ്പോൾ യഹോവയെക്കുറിച്ചുള്ള ഭീതി എല്ലാ രാജ്യങ്ങളുടെ മേലും വന്നു.

പത്രോസ് കാരാഗൃഹത്തിൽ കിടന്നപ്പോൾ സഭ ഉപവാസത്തോടും കണ്ണുനീരോടും കൂടി പത്രോസിനുവേണ്ടി പ്രാർത്ഥിച്ചു. പത്രോസ് രണ്ടു ചങ്ങലകളാൽ ബന്ധിക്കപ്പെട്ടവനായി രണ്ടു പടയാളികളുടെ നടുവിൽ ഉറങ്ങുകയായിരുന്നു. കാവൽക്കാർ കാരാഗൃഹം കാത്തുകൊണ്ടിരുന്നു. പെട്ടെന്ന് കർത്താവിന്റെ ദൂതൻ പ്രത്യക്ഷനായി പത്രോസിന്റെ വിലാപ്പുറത്ത് തട്ടി ഉണർത്തി. ചങ്ങല താനെ അഴിഞ്ഞു. പത്രോസ് വസ്ത്രം ധരിച്ച് ദൂതനെ അനുഗമിച്ചു. ഇരുമ്പുവാതിലും മററു വാതിലുകളും താനെ തുറക്കപ്പെട്ടു. ദൂതൻ

പത്രോസിനെ വിട്ടുപോയപ്പോൾ പത്രോസിൽ ബോധം വന്നു. ഹെരോദേസിൻെറ കയ്യിൽനിന്നും യഹൂദന്മാരുടെ പ്രതീക്ഷയിൽ നിന്നും ദൈവം പത്രോസിനെ എത്ര അത്ഭുതകരമാംവണ്ണം രക്ഷപ്പെടുത്തി.

ഇന്ന് നമ്മുടെ സഭയും വലിയ ഒരു പ്രതിസന്ധിയിൽ എത്തിയിരിക്കയാണ്. ഈ കാലം എങ്ങനെയുള്ളതെന്നും ശത്രു ദൈവജനത്തെ നശിപ്പിക്കുന്നതിന്വേണ്ടി ചെയ്തുവരുന്ന വഴികൾ എന്തെല്ലാമെന്നും വിവേചിച്ചറിഞ്ഞ് നമ്മൾ ദൈവസന്നിധിയിൽ ഉപവസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യേണ്ടതത്രെ. ഇന്ന് നമ്മെ നശിപ്പിക്കുന്നതിന് പിശാച് കെട്ടിയുണ്ടാക്കുന്ന വഴികളെ തിരിച്ചറിയണമെങ്കിൽ ആത്മീയമായ ഉണർവ്വ് നമുക്ക് ആവശ്യമത്രെ. പിശാച് സഭയുടെ വെളിയിൽ പ്രവർത്തിക്കുന്നതിനെക്കാൾ കൂടുതലായി പ്രവർത്തിക്കുന്നത് സഭയ്ക്കുള്ളിൽ കടന്നുകൊണ്ടാണ്. തമ്മിൽ തമ്മിൽ ഉള്ള പകയും വിദ്വേഷവും നിമിത്തം ആത്മീകമായ കാഴ്ചപ്പാട് നഷ്ടപ്പെട്ട് ഇരുളിൽ നടക്കുന്ന അവസ്ഥയാണ് പലർക്കുമുള്ളത്. സഹോദരനെ പകെക്കുന്നവൻ ഇരുളിൽ നടക്കുന്നു. അവൻ ഇരുട്ടിൽ നടക്കുന്നതുകൊണ്ട് എവിടേക്കു പോകുന്നുവെന്ന് അറിയുന്നില്ല. (1 യോഹ. 2:11) ഇന്ന് അക്രൈസ്തവർ നമ്മെ അവഹേളിക്കുന്നതിൻെറ രഹസ്യം ഇതത്രെ. പല സ്ഥലങ്ങളിലും ക്രൈസ്തവർ പീഡിപ്പിക്കപ്പെടുന്നു. നമ്മുടെയും അനുഭവം ഇതുതന്നെയാകാനാണ് സാദ്ധ്യത. എന്നാൽ നമ്മെ നശിപ്പിക്കുന്നതിന് ശത്രു ചെയ്തുവരുന്ന തന്ത്രങ്ങളെ കണ്ടുകൊണ്ട് മൊർദ്ദോഖായിയെപ്പോലെ നാമും ദൈവത്തോട് അഭയയാചനകഴിക്കേണ്ടതാണ്. മററുള്ളവരെയും അതിനായി പ്രേരിപ്പിക്കണം. അപ്രകാരം ചെയ്യുമെങ്കിൽ ദൈവം നമുക്കും ഉദ്ധാരണം നൽകും. നമ്മെ നശിപ്പിക്കേണ്ടതിന് ശത്രു ഉണ്ടാക്കിയ കുതന്ത്രങ്ങളിൽനിന്ന് വിടുതൽ ലഭിക്കുന്നതിനായി നമുക്കു മുട്ടിപ്പായി പ്രാർത്ഥിക്കാം. ദു:ഖം നമുക്ക് സന്തോഷമായും വിലാപം നമുക്ക് ഉത്സവമായും തീരട്ടെ.

—০—

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






താമസിച്ചതിനു ക്ഷമാപണം—അന്നമ്മ കോശി.



ഓമന വർഗീസ്.



T. T. Thomas.



രോഗശാന്തിക്ക്
Thomas Daniel.



Raju.



Sussy.



Laly.

# A REFORMATION IN THE MALANKARA ORTHODOX CHURCH

## (The Mission of Help and the Mavelikara Synod)

Dr. PAULOSE MAR GREGORIOS METROPOLITAN

(iv)

Col. Newall was inclined ro raise some money for tha Syrian church needs. The three missionaries who signed the report to him would have continued to co-operate with the Orthodox. Fenn, Bailey and Baker had however sown the needs of discord by translating the Anglican Prayer Book (BCP) into Malayalam and making Orthodox priests use it for their Church worship. This was against the advice the CMS had given then.8 They removed also images and icons from the churches. This was a sort ot response to the Mavelikkara Synod of 1818 refusing the proposal that the missionaries with some malpans chosen by them revise the Syrian liturgy in order to make it more scriptural. Nortan began Anglican services in Alleppey in 1818. By 1821 Anglican services began in Kottayam and elsewhere.

1825 was a pandemonium year for Cheppad Mar Dionysius IV (1825–1855). He had just become Metropolitan, with the approval of the missionaries. A Syrian prelate, Mar Athanasius, accompanied by a Ramban, arrived Cochin in November 1825 claiming to be envoys of the Syrian Patriarch, Athanasius proceeded to take over the Indian Church and to depose the ruling Metropolitan and his co-adjutor bishop. In April 1826, Athanasius was expelled by the British Resident. But before he left, a new rift had formed in the Indian Church between those who supported Athanasius in the hope that he would drive the missionaries out, and others who supported the compromise made with the missionaries in running an Orthodox Church controlled by Anglicans.

The priests who supported Athanasius were reprimanded or punished by the British. Mr. Fenn, who controlled the Seminary, had by this time left for England on furlough. Mr, Bailey also went home soon due to ill health. Henry Baker was the only missionary since 1830, and looked after the Seminary (Syrian College), the grammer school, the parochial schools, the Printing press and the supervision of the work in the parishes. By 1833 Baker has also to take leave and go home, A Cholera scare had driven most of the students also from the seminary.

It was in this situation that Joseph Peet arrived. Less than 35 years of age, brash and brazen, for about one year, he was the only missionary in Kottayam until Revd. Woodcock, 25 years of age joined him in the middle of 1834.

Peet came into immediate conflict with Cheppad Mar Dionysius. There was no rapport between them, Woodcock and Peet, though young were constantly sick. Besides they came from an England shaken by the Oxford Movement (Newman, Pusey, Keble), and the youngsters were fiercely evangelical and anti-high-church. According to Peet what the Orthodox were doing here was 'Tractarian Papist nonsense.'9 Woodcock loved arguing against anything that struck him as unevangelical, and he used every contact for doctrinal argument, as his own journal shows.

There was already a division of opinion among the Malpans in the Seminary. One group was led by the famous Abraham

---

8. See Cherian p. 193 ff.
9. Peet's letter to the Madras Committee, cited by Cheriyan p. 211.

Malpan, the prophet of the Reformation in the Indian Church. He was the acknowledged friend of the missionaries, the enthusiastic advocate of the reform of the Orthodox liturgy along protestant lines.

The other Malpan, less famous in the annals of western writers was more traditional in his commitment to Orthodoxy. It was he who decided to counter-attack Mr. Peet, but in his absence, after he had made in class some denunciatory and insulting comment on the Blessed Virgin Mary. Some of the students must have complained to the Malpan, and the Malpan gave arguments to the students against what Mr. Peet had said. He was still talking to the students when Mr. Peet came back. There were unfriendly words spoken by the young missionary to the Senior Malpan. The Malpan was fired by the young missionary.

Mr. Peet took the controversy to the public, when at a feast in honour of the Blessed Virgin, he "preached a violent sermon against superstition".10 The people were offended.

A third incident "occured when Peet having heard that the Malpan wanted to get hold of the title deeds of the Seminary properties, had the lock of the treasury room forced, and carried them off to his own house", 11

A fourth event was Mr. Peet forcing the Orthodox bishop to sign an undertaking addressed to him, not to ordain anyone unless certified by Mr. Peet and Abraham Malpan, the Reformer, the only Malpan who remained after the Orthodox are had been fired.12

Of the older missionaries, Fenn never returned: Bailey came back in 1833 after a three year absence. Henry Baker was absent from 1833 to 1835. The younger missionaries, whom C. B. Firth characterizes as 'young, arrogant and ultra-Protestant'13 disagreed with the soft line of the older missionaries and were taking matters in hand. Mr, Tucker who had taken over the Madras Corresponding Committee of the C, M. S. was of the same persuasion as Peet and Woodcock. Turcker was convinced that the senior missionaries' policy had been completely fruitless, since it had not succeeded in converting a single one among the 153 Syrian Priests, according to him. Tucker visited Travancore–Cochin in January 1835, toured for several weeks in the churches and produced a fairly exhaustius report. He assesses the result of 18 years (1816 - 1834) of mission work as follows:

10 C. B. Firth, op cit p. 171
11 Firth, op. cit p. 171
12 The text of the undertaking is in Cheriyan, p. 403
13 Firth, op. cit p. 171

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



ഏലിയാമ്മയും കുടുംബവും

# SPIRITUAL LEADERSHIP

(Prof. E. J. John)

When we think of spiritual leadership, it is difficult to find out persons with the requisite qualities for the same in the real sense. But it is the will Of God that a few people are to be chosen to take up responsibilities in the church, a difficult task,but made easier by the grace and guidance of God Almighty.

A real leader should be a servant. Our Lord Jesus said 'whoever would be great among yo,umust be your servant and whoever would be first among you,must be slave of all' (St. Mark. 10:43, 44). There is nothing wrong in desiring to be a spiritual leader. It is not being pushed or pushing yourself to be a leader. A false concept of leadership has given us some wrong ideas, One of the most popular ideas about leadership is that, it is a position where you are to be served, where you are to have certain special privileges and where you are treated on a higher level. But a spiritual leader must be a person honoured for the goodness in him and the good work that he performs. The most important thing is that he must be a servant of God, in the service of mankind.

Seven qualifications which make a good spiritual leader are given below:–

## 1. A man of wisdom

A spiritual leader will often be called upon to perform administrative duties also. For this he should have special abilities which spring from maturity and wisdom, He should be able to have proper command and control of the people around him. He must also be able to lead them in the right path.

A spiritual leader should be a man who is in constant touch with what is happening in the world, He shall not be one who has got his head in the sand.

## 2. A man of prayer

A spiritual leader must be a man of prayer. He should have a proper prayerful life. The main area where Satan attacks a man, is his prayer life and the strongest weapon to guard him from the attack of Satan is a prayerful life.

A spiritual leader should be one who is

---

"Of the one hundred and fifty three Kattanars educated more or less by the Missionaries, there is not one who does not continue every Sunday performing services which are plainly contrary to the Word of God, nor could I find one who appears really willing to put them away. Neither has one corrupt practice been laid aside by the Church, nor is there any trace of an increased desire for real reformation, as for as I can learn, throughout the Syrian Community.... Reviewing all these circumstances, and reflecting upon the promise of God, the usual blessing that attends the perserving labours of His faithful servants, I conceive that a case is made out sufficiently strong to just;ly a thorough investigation of the system itself". 14

14 Cheriyan, op. cit pp 281 - 282

Tucker's assessment was that the 18 years' work of the earlier missionaries had produced no tangible signs of reformation in the Indian Church, and therefore thaf a new strategy had to be devised. "A thorough investigation of the system itself" could not mean anything else. The soft sell had not worked. Now the only thing to try was direct prophetic copfrontation, and that was the job of the younger missionaries Peet and Woodcock. That explains the tactics of the duo.

From the missionary point of view it was a moment of crisis a clash of two strategies, the choice fraught with momentous consequences, It was a matter of concern, not only to the CMS, but to the whole Angljcan Communion. So the Metropolitan of Calcutta Daniel Wilson decided to come and settle the matter in person.

able to take time to pray with others and also pray for others. He must get on his knees and learn how to pray.

### 3. A man of the Word of God

A spiritual leader must have a thorough knowledge of the word of God. He must be able to answer people who have various questions. His answers must be based on the Word of God.

The Word of God is to be used for preaching and also as a guidance in one's own personal life. It helps us to build up the spiritual life. In short a spiritual leader must believe in the Word of God, preach it and live it.

### 4. A man of hope

A spiritual leader has to be optimistic and hopeful that God can bring out good from any misfortune, provided we co-operate wlth Him. He should look forward and even beyond this world. He must be one who expects great things from God and attempting great things for God.

He may have to face problems in his daily life. But as a true Christian he should never make any compromise with the immediate challenges at the cost of the ultimate goal. He should never lose his courage and strength in leading a noble life. He should show the way to others in order to achieve salvation. To be a man of hope, he should have full faith in God.

### 5. A mangrowing in the image of God

A spiritual leader is considered as a true representative of God on earth and as one who always tries to reach perfection in the 'Image of God'. Through him people should be able to see God as our Lord said 'He who has seen me, has seen the Father' (St. John 14:9)

There should not be any contradiction between his actions and words rather his precept and practice. Actions speak louder than voice. He should be able to demonstrate by his own life, what is Christian spirit, Christian way and Christian life.

The standard of ljfe is the important factor in spiritual leadership and not the standard of living. He should be able to throw the light of values in life, to those around him. He shall not be a silent

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്








Marykutty Daniel.




ഒരു വിശ്വാസി.

# എന്തുകൊണ്ട് സ്നേഹിപ്പാൻ കഴിയുന്നില്ല?

(തുടർച്ച)

(PART IV)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

എന്തുകൊണ്ട് മററുള്ളവരെ ബഹുമാനിക്കുവാൻ സാധിക്കുന്നില്ല ?

**1. നാം മററുള്ളവരിൽ നിന്ന് ബഹുമാനം ആഗ്രഹിക്കുന്നതുപോലെതന്നെ നമ്മിൽ നിന്ന് മററുള്ളവർ ബഹുമാനം ആഗ്രഹിക്കുന്നുണ്ടെന്ന സത്യം നാം വിസ്മരിക്കുന്നതുമൂലം.**

നാം ആഗ്രഹിക്കുന്നത് മററുള്ളവർക്ക് നൽകേണ്ടത് കേവലം സ്വാഭാവിക നീതിയല്ലേ? 'മനുഷ്യർ നിങ്ങൾക്ക് ചെയ്യണമെന്ന് നിങ്ങൾ ഇച്ഛിക്കുന്നതൊക്കെയും നിങ്ങൾ അവർക്കും ചെയ്‌വിൻ. ന്യായപ്രമാണവും പ്രവാചകന്മാരും ഇതുതന്നെ' (വി. മത്താ. 7:12) എന്ന് കർത്താവ് പറയുന്നു.

**2. ദൈവത്തെ മററുള്ളവരിൽ നാം കാണാത്തതുമൂലം.**

നാം മററുള്ളവരെ ബഹുമാനിക്കുമ്പോൾ, ദൈവത്തെ ആണ് ബഹുമാനിക്കുന്നത്. നാം മററുള്ളവരെ ബഹുമാനിക്കാതിരിക്കുമ്പോൾ ദൈവത്തെ ആണ് ബഹുമാനിക്കാതിരിക്കുന്നത്. ഈ ആശയം തന്നെയാണ് വി. മത്താ. 25:40, 45 ലും കാണുന്നത്. 'ഇങ്ങനെയുള്ള ശിശുവിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു'. (വി, മത്താ. 18:5) എന്ന് കർത്താവ് പറയുന്നു.

**3. നാം മററുള്ളവരെ ബഹുമാനിക്കുമ്പോൾ, അവരെക്കാൾ നാം താണവരാണെന്ന ധാരണ, നമ്മെക്കുറിച്ച് ഉണ്ടാകുമൊ എന്ന ഭയംമൂലം.**

ഈ ഭയത്തിന് അടിസ്ഥാനമില്ല. കാരണം, ദൈവത്തിന്റെ ദൃഷ്ടിയിൽ, വലിയവനോ ചെറിയവനോ ഇല്ല. ദൈവം തരുന്ന കഴിവുകൾ എങ്ങനെ കൈകാര്യം ചെയ്യുന്നു എന്നതിലാണ് നമ്മുടെ ശ്രേഷ്ഠത സ്ഥിതിചെയ്യുന്നത്. അല്ലാതെ ദൈവം തന്ന താലന്തുകളുടെ വലിപ്പത്തിലല്ല' ലഭിച്ചതല്ലാതെ നിനക്ക് എന്തുള്ളൂ' (1. കൊരി. 4:7) എന്ന് വി. പൗലോസ് ചോദിക്കുന്നു 'ഞാൻ

---

spectator of what is happening around. He should be one who is noted for his moral ntegrity and able to project a good image.

## 6. A man of love

Even if you have faith in God and know the whole of scriptures, if you don't have love, you are nothing. Everything goes wrong if there is no love for God and His children.

We need true Christians who are not living for their reputation and who don't want to thrust their particular ideas upon others. We need leaders who will go on loving, loving and loving. A leader is likely to be misunderstood or criticized, But he should never get dis-appointed and get hardened in heart.

A true christian leader has to be a man of good-will. He should not only let others live, but also help others to live an abundant life. The only way to live this life of love is through an intimate fellowship with our Lord Jesus.

## 7. A man of vision

Christjan service is not possible unless you have a vision in life. Many of us find discipline hard and service difficult, because we have no vision. Lack of vision is one of the main reasons for failure and sloth, in our life.

The failure to see ahead the problems that our church is likely to face, will result in utert dis-appointment and create problems in our path of progress. God is not wanting men of great talents, but men who have vision and are ready to be instruments in His hands,

Let us pray tor men of real spiritual leadership who can guide the church in all situations, through God' Grace.

—o—

ആകുന്നത് ദൈവത്തിന്റെ കൃപയാൽ ആണെ' ന്നും (1 കൊരി. 15.10) അദ്ദേഹം പറയുന്നു. യഥാർത്ഥത്തിൽ ഏററവും ചെറിയവരെപ്പോലും ബഹുമാനിക്കുമ്പോഠം, നമ്മുടെ ബഹുമാന്യത വർദ്ധിക്കുകയേ ഉള്ളൂ..

## 4. ബഹുമാനിക്കുന്നവനേ ബഹുമാനം ലഭിക്കൂ. എന്ന ചിന്തയില്ലാത്തതുമൂലം.

തന്നെത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും. തന്നെത്താൻ താഴ്ത്തുന്നവനെല്ലാം ഉയർത്തപ്പെടും' (വി. ലൂക്കോ. 18:14) സ്വന്തമഹിമകളെക്കുറിച്ച് പ്രഖ്യാപിക്കുകയും, മററുള്ളവരുടെ കുററങ്ങളും കുറവുകളും വിളിച്ചുപറയുകയും ചെയ്യുന്നവൻ, തന്നെത്താൻ ഉയർത്തുന്നവനാണ്. അങ്ങനെയുള്ളവന്റെ കുററങ്ങഠം കണ്ടുപിടിച്ച്, അവനെ താഴ്ത്തുവാൻ, മററുള്ളവർ ശ്രമിക്കും. നേരേമറിച്ച് സ്വന്ത നേട്ടങ്ങളെക്കുറിച്ച് ഒന്നും പറയാതെ, മററുള്ളവരുടെ നന്മകഠം പറഞ്ഞ്, അവരെ അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നവൻ, തന്നെത്താൻ താഴ്ത്തുന്നവനാണ്. മററുള്ളവർ അവനെ പ്രശംസിക്കും. ചുരുക്കിപറഞ്ഞാൽ, മററുള്ളവരെ അപമാനിക്കുന്നവൻ അപമാനിക്കപ്പെടുകയും, മററുള്ളവരെ ബഹുമാനിക്കുന്നവൻ ബഹുമാനിക്കപ്പെടുകയും ചെയ്യും.

## 5. കർത്താവിന്റെ മാതൃകയെ പിന്തുടരേണ്ട ചുമതലയെക്കുറിച്ചു ബോധമില്ലാത്തതുമൂലം

കർത്താവ് ശിഷ്യന്മാരുടെ കാൽ കഴുകിയിട്ട്, അവരും അപ്രകാരം ചെയ്യണമെന്നും, അതിനൊരു മാതൃക കർത്താവ് കാണിച്ചുകൊടുത്തിരിക്കുകയാണെന്നും പറഞ്ഞു. (വി. യോഹ. 13.15) കർത്താവും ഗുരുവുമായ താൻ അടിമയെപ്പോലെ കാൽ കഴുകിയെങ്കിൽ, നാം എത്രമാത്രം വിനയമുള്ളവരാകണം! പാപികഠം ഉഠംപ്പെടെ ഏവരുടെയും മുമ്പാകെ നാം വിനയമുള്ളവരാകേണ്ടതല്ലേ? യൂദാസ്ക്കറിയോത്തായുടെ കാലും താൻ കഴുകി. കർത്താവിനെ ഒററിക്കൊടുക്കുന്നതിനായി തലേദിവസം പണം വാങ്ങിയിട്ട് തന്നെ ഒററിക്കൊടുക്കുന്നതിനുള്ള അവസരം അന്വേഷിച്ചുകൊണ്ടിരുന്നവനായിരുന്നല്ലോ യൂദാ. ഇതെല്ലാം ആത്മീയദൃഷ്ടിയാൽ അറിഞ്ഞുകൊണ്ടുതന്നെ കർത്താവ് അവന്റെ കാൽ കഴുകി. യൂദാ ഉഠംപ്പെടെയുള്ള എല്ലാ ശിഷ്യന്മാരെയും ഉഠംപ്പെടുത്തിക്കൊണ്ട് കർത്താവ്

### മദ്ധ്യസ്ഥതയാലുളള ഉപകാരസ്മരണയ്ക്ക്







താമസിച്ചതിനു ക്ഷമാപണം—Jacob. ഒരു വിശ്വാസി, ജബൽപ്പൂർ. Rachel Oommen. ഒരു വിശ്വാസി.







രോഗശാന്തിക്ക് ശാന്തമ്മ, മൂർത്തിട്ട. Lilly Skariah. P· K. Kurian. John Varghese. Annamma Joseph.

# ഒരു ക്രിസ്മസ് സമ്മാനത്തിന്റെ കഥ

പ്രൊഫ. ജോസ്, പാറക്കടവിൽ

സമൃദ്ധിയുടെ നഗരമായ ന്യൂയോർക്ക്. ക്രിസ്മസ്കാലം ആ നഗരത്തെ ഒരു മായാലോകമാക്കുന്നു. വർണ്ണഭംഗിയാർന്ന അലങ്കാരങ്ങൾ, ദീപമാലകൾ, ചെറിഞ്ഞ ചിറകുള്ള മാലാഖമാരുടെ രൂപങ്ങൾ. എല്ലായിടത്തും സമ്പത്തിന്റെയും സമൃദ്ധിയുടെയും പ്രകടനങ്ങൾ.

ക്രിസ്മസ് അടുത്തുവരുമ്പോഴേയ്ക്കും നഗരവീഥികളിൽ തിരക്കേറുന്നു. എല്ലാവരും അവരുടെ പ്രിയപ്പെട്ടവർക്ക് നൽകുവാനുള്ള സമ്മാനങ്ങൾ തെരയുകയാണ്. സമ്മാനങ്ങളിലൂടെ സ്നേഹം നല്കുകയും നേടുകയും ചെയ്യുവാൻ ശ്രമിക്കുന്നു. ഉചിതമായ സമ്മാനം തെരയുവാൻ പണം ആർക്കും പ്രശ്നമായനുഭവപ്പെടുന്നില്ല. പക്ഷെ തന്റെ സ്നേഹം പ്രകടിപ്പിക്കുവാൻ പററിയ സമ്മാനം ഏതെന്നു നിശ്ചയിക്കുന്നതാണു പ്രശ്നം. സമ്മാനം ലഭിക്കുന്നയാളിനു ഹൃദ്യമായി അനുഭവപ്പെടണം, പുതുമയുള്ളതാവണം, തന്റെ സ്നേഹം അതിൽ പ്രതിഫലിച്ചിരിക്കണം. ഇത്തരക്കാരുടെ സമ്മാനം തെരഞ്ഞെടുക്കുക ബുദ്ധിമുട്ടാണ്.

---

പറഞ്ഞു, നിങ്ങളാകുന്നു, എന്റെ പരീക്ഷകളിൽ എന്നോടുകൂടെ നിലനിന്നവർ. എന്റെ പിതാവ് എനിക്ക് രാജ്യം നിയമിച്ചുതന്നതുപോലെ, ഞാൻ നിങ്ങൾക്കും നിയമിച്ചുതരുന്നു. നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിങ്കൽ തിന്നുകുടിക്കയും, സിംഹാസനങ്ങളിൽ ഇരുന്ന്, ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനെയും ന്യായം വിധിക്കുകയും ചെയ്യും'. (വി. ലൂക്കോ. 22: 18–30) ഈ നല്ല മാതൃകയെ നാം പിൻ തുടരേണ്ടതല്ലേ?

## 6. മനുഷ്യരുടെ ഏററവും വലിയ ആഗ്രഹം ബഹുമാനമാണെന്ന ചിന്തയില്ലാത്തതുമൂലം.

മനുഷ്യർ ഏററവും കൂടുതലായി ആഗ്രഹിക്കുന്നത്, ബഹുമാനവും അംഗീകാരവുമാണ്. മററുള്ളവരുടെ സ്നേഹ ബഹുമാനങ്ങൾ ആർജ്ജിക്കുന്നതിനുള്ള ഏററവും ഫലപ്രദമായ വഴിയും, അവരെ ബഹുമാനിക്കുന്നതാണ്.

'താഴ്മയോടെ, ഓരോരുവൻ, മററുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠനെന്ന് എണ്ണിക്കൊൾവിൻ' (ഫിലി. 2:3) എന്ന് വി. പൗലോസ് പറയുന്നു. മററുള്ളവർ നമ്മെക്കാൾ ശ്രേഷ്ഠരാണെന്ന ബോധം നമുക്ക് ഉണ്ടായിരിക്കണമെന്നല്ല, ഇതിന്റെ അർത്ഥം. മററുള്ളവർ നമ്മെക്കാൾ ശ്രേഷ്ഠരാണെങ്കിൽ, നാം അവരെ എങ്ങനെ ബഹുമാനിക്കുമോ. അതുപോലെ നാം അവരെ ബഹുമാനിക്കണമെന്നാണ് ഇതിന്റെ അർത്ഥം'. 'സഹോദരപ്രീതിയിൽ തമ്മിൽ സ്ഥായിപൂണ്ട്, ബഹുമാനിക്കുന്നതിൽ, അന്യോന്യം മുന്നിട്ടുകൊൾവിൻ' (ഫിലി. 2.3) എന്നും, 'ക്രിസ്തുവിന്റെ ഭയത്തിൽ അന്യോന്യം കീഴ്പ്പെട്ടിരിപ്പിൻ'(എഫേ. 5: 21) എന്നും, വി. പൗലോസ് പറയുന്നു.

## സമാപനം

സ്നേഹത്തിൽ നിലനിൽക്കുന്നതിന് നാം സദാ ജാഗ്രതപാലിക്കേണ്ടതുമാണ്. എല്ലാവരിലും സ്വാർത്ഥത കുറെയെങ്കിലും ഉണ്ട്. സ്വാർത്ഥത മൂലവും അജ്ഞതമൂലവും, ചെറിയകാര്യങ്ങളിലും, തെററിദ്ധാരണയുണ്ടാകാം. അവയെ തുടർന്ന് സംശയങ്ങൾ വർദ്ധിക്കുകയും, മനുഷ്യർ തമ്മിൽ അകലുകയും ചെയ്യുന്നു. ആയതിനാൽ തെററിദ്ധാരണകളും, സംശയങ്ങളും വെറുപ്പും കോപവും, എത്രയും നേരത്തെ നീക്കേണ്ടതാണ്. 'സൂര്യൻ അസ്തമിക്കുവോളം നിങ്ങൾ കോപം വച്ചുകൊണ്ടിരിക്കരുത്'' (എഫേ. 4:26) എന്ന് വി. പൗലോസ് പറയുന്നു. അല്പം വെടിമരുന്നു മതി, തീ ആളിക്കത്തുന്നതിന്. അതിനാൽ അൽപം പോലും വെറുപ്പോ, പ്രതികാരബുദ്ധിയോ, അസൂയയോ, മനസിൽ വച്ചുകൊണ്ടിരിക്കരുത്.

ചുരുക്കിപറഞ്ഞാൽ, നാം നമ്മെത്തന്നെ, അങ്ങേയററം സ്നേഹിക്കുന്നതുപോലെ, മററുള്ളവരും തങ്ങളെത്തന്നെ സ്നേഹിക്കുന്നുണ്ടെന്നും, നാം ആഗ്രഹിക്കുന്ന സകലവും മററുള്ളവരും ആഗ്രഹിക്കുന്നെന്നും മനസിലാക്കി, കഴിയുന്നത്ര നന്മചെയ്തുകൊടുക്കണം. നാം അങ്ങേയററം ദൈവത്തോടു കടപ്പെട്ടവരാണ്. അതിനാൽ ദൈവത്തെ അങ്ങേയററം സ്നേഹിക്കേണ്ടതാണ്. (വി. മത്താ. 22: 37) തന്മൂലം ദൈവമക്കളെയും നാം അങ്ങെയററം സ്നേഹിക്കേണ്ടിയിരിക്കുന്നു. ഈ സ്നേഹത്തിനായി മുട്ടിപ്പായി പ്രാർത്ഥിക്കുകയും ആത്മാർത്ഥമായി പ്രവർത്തിക്കുകയും ചെയ്യാം.

'നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്വിൻ' (1. കൊരി 16:14).

'മനുഷ്യർ നിങ്ങൾക്ക് ചെയ്യണമെന്ന് നിങ്ങൾ ഇച്ഛിക്കുന്നതൊക്കെയും, നിങ്ങൾ അവർക്കും ചെയ്വിൻ' (വി. മത്താ. 7.12).

'ആരും തിന്മയ്ക്ക് പകരം തിന്മ ചെയ്യാതിരിപ്പാൻ നോക്കുവിൻ. തമ്മിലും, എല്ലാവരോടും, എപ്പോഴും, നന്മചെയ്തുകൊണ്ടിരിപ്പിൻ' (1 തെസ. 5: 15.)

—o—

ക്രിസ്മസിനു തൊട്ടുമുമ്പുള്ള കുറെ ദിവസങ്ങളിൽ ന്യൂയോർക്കിൽ ഉർസൂല എന്ന യുവതിയെ അലട്ടിയിരുന്ന പ്രശ്നവും ഇതാണ്. സ്വിക്സർലണ്ടുകാരിയായ ഉർസൂല ഇംഗ്ളീഷ് വശമാക്കുവാൻ ന്യൂയോർക്കിൽ വന്നു താമസിക്കുകയാണ്. ഒരു ധനികകുടുംബത്തിലെ അതിഥിയായി കഴിയുന്ന അവൾ തന്റെ ആതിഥേയർക്കു നല്കേണ്ട ക്രിസ്മസ്സമ്മാനത്തേപ്പററി ചിന്തിക്കുവാൻ തുടങ്ങിയിട്ട് കുറേ ദിവസങ്ങളായി. വളരെ വില പിടിപ്പുള്ള സമ്മാനം വാങ്ങുവാൻ അവരുടെ പക്കൽ പണമില്ല. തന്റെ ആതിഥേയർക്ക് പററിയ ഒരു വസ്തു കണ്ടെത്തുവാനവൾക്കു കഴിയുന്നുമില്ല. എല്ലാം തികഞ്ഞ ഒരു ധനികകുടുംബത്തിന് താൻ എന്തു സമ്മാനം നല്കിയാലും അധികപ്പററായേ പരിണമിക്കൂ.

ഉർസൂലയുടെ ചിന്തകൾക്കു വിരാമമിട്ടത് പെട്ടെന്ന് മനസിനുള്ളിൽ മുഴങ്ങിയ ഒരു ശബ്ദമാണ്. 'ഈ നഗരത്തിൽ ഭൂരിപക്ഷമാളുകളും നിനക്ക് ഒരു സമ്മാത്തിലൂടെ സംതൃപ്തി നൽകുവാൻ കഴിയാത്തത്ര സമൃദ്ധിയുള്ളവരാണ്. എന്നാൽ നിന്റെ ചെറിയൊരു സമ്മാനം കൊണ്ട് വലിയ സംതൃപ്തി നേടുവാൻ കഴിയുന്ന പാവങ്ങളും ഈ മഹാനഗരത്തിലില്ലേ?'

തന്റെ മനസിൽ മുഴങ്ങിയ ഈ വാക്കുകൾ അവളെ പുതിയൊരു തീരുമാനത്തിലേക്കു നയിച്ചു.

ക്രിസ്മസിന്റെ തലേന്നാൾ അവൾ നഗരത്തിലെ വലിയൊരു ഡിപ്പാർട്ട്മെൻറ് സ്റേറാറിൽ ചെന്നു. ഏറെ സമയത്തെ തെരച്ചിലിനുശേഷം ഒരു സമ്മാനവസ്തു തെരഞ്ഞെടുത്തു. ആകർഷകമായ സമ്മാനപ്പെട്ടിയിൽ അതു വാങ്ങി കടയിൽ നിന്നിറങ്ങുമ്പോൾ വാതിൽ കാവല്ക്കാരനോടന്വേഷിച്ചു.

'ഈ നഗരത്തിലെ പാവങ്ങളുടെ തെരുവ് എവിടെയെന്നറിയാമോ?'

'പാവങ്ങളുടെ തെരുവ്, ഹാർലെം എന്ന പ്രദേശത്താണ്'' അയാൾ മറുപടി നല്കി.

ഹാർലെം എന്ന സ്ഥലപ്പേരുമനസിലായെങ്കിലും സ്ഥലം നിശ്ചയമാകാതിരുന്നതിനാൽ ട്രാഫിക് പോലീസുകാരനോടന്വേഷിച്ചു. 'ഹാർലെം? അതു നിങ്ങൾക്കു പോകാൻ പററിയ സ്ഥലമല്ല.' ഇത്രയും പറഞ്ഞിട്ടയാൾ തന്റെ ജോലിയിൽ മുഴുകി.

പലരോടും പാവങ്ങളുടെ തെരുവിനെപ്പററിയും ചേരിപ്രദേശങ്ങളെപ്പററിയും അന്വേഷിച്ചെങ്കിലും ആർക്കും അവളെ സഹായിക്കാൻ കഴിഞ്ഞില്ല.

സമ്മാനപ്പെട്ടിയും താങ്ങി തളർന്ന് തെരുവിവിന്റെ മൂലയിലൊരിടത്തു നില്ക്കുമ്പോഴാണ് ദൂരെ ഒരു സുവിശേഷകൻ ക്രിസ്മസ് പിരിവു നടത്തുന്നതു കണ്ണിൽപ്പെട്ടത്.

ഉർസൂല അയാളുടെ അടുത്തേക്കോടിചെന്നു. 'താങ്കൾ ദയവായി എന്നെ സഹായിക്കുമോ? എന്റെ പക്കലുള്ള ഒരു ചെറിയ സമ്മാനം നകുവാൻ ഒരു പാവപ്പെട്ട ശിശുവിനെ കണ്ടുപിടിച്ചു തരുമോ?'

'ഒന്നല്ല, എത്ര ശിശുക്കളെ വേണമെങ്കിലും കാട്ടിത്തരാം. ആകട്ടെ, എന്താണു സമ്മാനം?'

ഒരു കുഞ്ഞുടുപ്പ്''

'ശരി, നിങ്ങളുടെ സമ്മാനം ആവശ്യമുള്ള ഒരു ദരിദ്രകുടുംബത്തെ ഞാൻ കാണച്ചുതരാം. എന്നോടൊപ്പം വരിക'

ഒരു ടാക്സിയിൽ സുവിശേഷകനോടൊപ്പം ആ ദരിദ്രഭവനത്തിലേക്കു യാത്രചെയ്യുമ്പോൾ ഉർസൂല തന്നെപ്പററിയും താൻ നല്കുന്ന ക്രിസ്മസ് സമ്മാനത്തെപ്പററിയും വിശദമായി സംസാരിച്ചുകൊണ്ടിരുന്നു.

എത്തേണ്ട സ്ഥലമായപ്പോൾ ഡ്രൈവർ പറഞ്ഞു 'നിങ്ങൾ പോയിട്ടുവരിക. ഞാൻ കാത്തു നില്ക്കാം'

ഉർസുലയും സുവിശേഷകനോടൊപ്പം ചപ്പുചവറുകൾ നിറഞ്ഞ ഇടവഴിയിലൂടെ നടന്ന് ഒരു

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



താമസിച്ചതിനു ക്ഷമാപണം—G. Daniel.

# പ. വള്ളിക്കാട്ടു ബാവായും സഭാപഞ്ചാംഗവും

എം. കുര്യൻ തോമസ്

മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനമർഹിക്കുന്ന ഒരു രേഖയാണ് 1906–ൽ വാകത്താനത്ത് വള്ളിക്കാട്ട് കാരുചിറ ഗീവർഗീസ് റമ്പാൻ—പിന്നീട് മലങ്കരയിലെ ദ്വിതീയ കാതോലിക്കാ പ. ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ—ക്രോഡീകരിച്ച സഭാപഞ്ചാംഗം.

സഭയുടെ ഇയർബുക്ക് എന്ന നിലയിൽ തയ്യാറാക്കിയിട്ടുള്ള ഈ പുസ്തക പഞ്ചാംഗത്തിന്റെ എല്ലാ പേജുകളിലും ദൈനംദിന പഠനത്തിന് ഓരോ വേദവാക്യം രേഖപ്പെടുത്തിയിട്ടുണ്ട്. ഓരോ സന്ദർഭത്തിലും ഉപയോഗിക്കേണ്ട വേദവാക്യങ്ങളും രേഖപ്പെടുത്തിയിരിക്കുന്നു. പള്ളി കമ്മററി മെമ്പറന്മാരെപ്പററി പറയുന്ന പേജിൽ 'ഈ സംഗതിയെപ്പററി വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നുകൂടി' (അ. പ്ര. 15;6) ചേർത്തിരിക്കുന്നു. ചക്രവർത്തി, തിരുവിതാംകൂർ–കൊച്ചി രാജാക്കന്മാർ എന്നിവരുടെ പേരുകളും ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. അന്നത്തെ പാത്രിയർക്കീസ് ബാവായുടെ പേരും ഉണ്ട്. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമനസിലെ ചിത്രവും പുസ്തകത്തിൽ കാണാം. അദ്ദേഹത്തെപ്പററിയുള്ള വിവരങ്ങളും അദ്ദേഹത്തിന്റെ കീഴിൽ ഭരിച്ചുകൊണ്ടിരുന്ന കോട്ടയം, അങ്കമാലി ഇടവകകളുടെ പൗലൂസ് മാർ അത്താനാസ്യോസ്, കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ ഈവാനിയോസ് എന്നിവരുടെ പേരുകളും രേഖപ്പെടുത്തിയിട്ടുണ്ട്.

പഞ്ചാംഗത്തിന്റെ ഒന്നാം പേജിൽ ഇതുവരെ മലങ്കര ഭരിച്ചിട്ടുള്ള മെത്രാപ്പോലീത്തന്മാരുടെ പേരുകളുണ്ട്. മാർതോമ്മാശ്ലീഹായിൽ തുടങ്ങുന്ന ഈ ലിസ്ററിൽ പകലോമററം അർക്കദിയാക്കോന്മാർ (1653 വരെ), നെസ്തോർ മെത്രാന്മാർ (1599 വരെ), ലത്തീൻ മെത്രാന്മാർ (1599–1653 വരെ), മലങ്കര മെത്രാപ്പോലീത്തന്മാർ (1653 മുതൽ) എന്നിവരെ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കിടങ്ങൻ മാർ പീലക്സീനോസും (തൊഴിയൂർ) പാലക്കുന്നത്ത് മത്യൂസ് മാർ അത്താനാ

---

വീടിനെ സമീപിച്ചപ്പോൾ സുവിശേഷകൻ പറഞ്ഞു ഇതാണു ഞാൻ പറഞ്ഞ പാവപ്പെട്ടവരുടെ വീട്''

ഉർസൂല സമ്മാനപ്പൊതി സുവിശേഷകനെ ഏല്പിച്ചു. താങ്കൾ തന്നെ ഇതുകൊണ്ടുപോയി നല്കുക. ഞാൻ കൂടി വന്നാൽ എന്നോടു നന്ദി പറയും. പക്ഷെ, ഞാനല്ല നന്ദിയർഹിക്കുന്നത്. യഥാർത്ഥത്തിൽ ഈ സമ്മാനം എന്റേതല്ലല്ലോ? ഈ സമ്മാനം ഇപ്പോൾ പ്രത്യേകിച്ച് ഒരു സമ്മാനവും ആവശ്യമില്ലാത്ത ഒരു ധനികകുടുംബത്തിന്റേതാണെന്നു പറഞ്ഞേക്കൂ'

സുവിശേഷകൻ സമ്മാനം നല്കിയിട്ടു മടങ്ങിയെത്തി. ടാക്സിയിൽ തിരികെ നഗരത്തിലെത്തി ടാക്സിച്ചാർജ് നൽകിയപ്പോൾ ഡ്രൈവർ പറഞ്ഞു.' ചാർജ് തരേണ്ടആവശ്യമില്ല. ആ ക്രിസ്മസ്സമ്മാനത്തിന്റെ കഥ കേട്ടുകൊണ്ടിരിക്കയായിരുന്നല്ലോ. അതിൽ എന്റെ പങ്കുംകൂടെ ഉണ്ടായിരിക്കട്ടെ'.'

ക്രിസ്മസ് ആഹ്ളാദങ്ങളുടെ അടുത്ത പ്രഭാതം കടന്നുവന്നപ്പോൾ ഉർസൂല പാർക്കുന്ന വീട്ടിലെ അംഗങ്ങൾ സ്വീകരണമുറിയിൽ ഒത്തുകൂടി. സമ്മാനങ്ങളുടെ വലിയൊരു കൂമ്പാരം തന്നെയുണ്ടായിരുന്നു അവിടെ. ഉർസൂല തനിക്കു കുടുംബാംഗങ്ങൾ നല്കിയ സമ്മാനത്തിനു നന്ദി പറഞ്ഞു. തന്റേതായി ഒരു സമ്മാനം ആ കൂട്ടത്തിൽ ഇല്ലാത്തതിന്റെ കാരണം അവൾ വിശദീകരിച്ചു.

കുടുംബാംഗങ്ങൾ വിസ്മയത്തോടെ ആ കഥ കേട്ടുകൊണ്ടിരുന്നു. ............ഡിപ്പാർട്ടുമെന്റ് സ്റേററിൽനിന്ന് ഉടുപ്പുവാങ്ങിയത്....സുവിശേഷകനെ കണ്ടുമുട്ടിയത് ....ദരിദ്രരുടെ തെരുവിലെത്തിയത്............ടാക്സിഡ്രൈവർ പണം വാങ്ങാതെയിരുന്നത്........എല്ലാം വിശദമാക്കിയ ശേഷം അവൾ പറഞ്ഞു. 'ഇതെല്ലാം ഞാൻ ചെയ്തത് നിങ്ങൾക്കുവേണ്ടിയാണ്. നിങ്ങൾക്കു തരുവാനുള്ള എന്റെ ക്രിസ്മസ് സമ്മാനം ആ പാവപ്പെട്ട കുടുംബത്തിന്റെ കൃതജ്ഞതയാണ്''

കുടുംബാംഗങ്ങൾ ഉർസൂലയ്ക്ക് എങ്ങനെ നന്ദി പറയണമെന്നറിയാതെ കുഴങ്ങിയെങ്കിലും അവരുടെ കണ്ണുകളിൽ പൊടിഞ്ഞ കണ്ണുനീർത്തുള്ളികൾ ആ നന്ദി പ്രകടിപ്പിക്കുകയായിരുന്നു.

സ്വിക്സ്വർലണ്ടുകാരിയായ ആ പെൺകുട്ടി, അപരിചിതമായ ഒരു നഗരത്തിൽ സമൃദ്ധിയുടെയും ആർഭാടങ്ങളുടെയും മദ്ധ്യത്തിൽ ചെറിയൊരു പ്രവർത്തിയിലൂടെ പലയാളുകളുടെ മനസിൽ ക്രിസ്മസിന്റെ സന്ദേശമെത്തിച്ചു.

പ്രശസ്ത വേദജ്ഞനും മന:ശാസ്ത്ര പണ്ഡിതനുമായിരുന്ന ഡോക്ടർ നോർമൻ വിൻസന്റ് പീൽ ഇരുപതു വർഷം മുമ്പ് റീഡേഴ്സ് ഡൈജററിൽ ഈ സംഭവം വിവരിച്ചിരുന്നു. ഉർസൂല എന്ന പെൺകുട്ടി അതിഥിയായി പാർത്തിരുന്നത് അദ്ദേഹത്തിന്റെ കുടുംബത്തിലായിരുന്നു. ഉർസുലയുടെ സമ്മാനം തന്റെ കുടുംബത്തിനുവേണ്ടിയായിരുന്നു എന്ന് അദ്ദേഹം അനുസ്മരിച്ചിരിക്കുന്നു.

—o—

സ്യോസും ഉൾപ്പെട്ട ഈ ലിസ്ററിൽ ഒരൊററ 'ശീമ മേല്പട്ടക്കാരനും പ്രത്യക്ഷപ്പെടുന്നി ല്ല. വിവിധ കാലങ്ങളിൽ മലങ്കര എത്തിയ സിറി യൻ മെത്രാന്മാരുടെ പേരുകളും പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് പട്ടം കൊടുത്തവരിൽ കാലംചെയ്ത നാല് ഇടവക മെത്രാപ്പോലീത്താമാ രുടെ പേരുകളും അടുത്ത പുറത്ത് പ്രത്യേകം പ്രത്യേകം ചേർത്തിട്ടുണ്ട്.

## അക്കാലത്തെ മലങ്കര സഭ

അക്കാലത്തെ മലങ്കരസഭയിൽ ഏഴു റമ്പാൻമാ രുണ്ടായിരുന്നു. വലിയ പൗലൂസ് റമ്പാൻ (പൗ ലോസ് മാർ കൂറിലോസ്) ഗീവറുഗീസ് റമ്പാൻ (വട്ടശേരിൽ മാർ ദീവന്നാസ്യോസ്), കൊച്ചു പൗ ലൂസ് റമ്പാൻ (പൗലൂസ് മാർ അത്താനാസ്യോസ്) വാകത്താനം ഗീവറുഗീസ് റമ്പാൻ (ബസേലിയോ സ് ഗീവറുഗീസ് I), പുന്നൂസ് റമ്പാൻ (ബസേ ലിയോസ് ഗീവറുഗീസ് II), വടകര ഗീവർഗീസ് റമ്പാൻ, കുറിയാക്കോസ് റമ്പാൻ (കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്) എന്നിവരായിരുന്നു. അവ രുടെ ചുമതലയിൽ നാലു വൈദികസെമിനാരികൾ പ്രവർത്തിക്കുന്നുണ്ടായിരുന്നു (കോട്ടയത്ത് പഴയ സെമിനാരി, ആലുവാ, പാമ്പാക്കുട, പരുമല) ഇവയിൽ അദ്ധ്യാപനം നടത്തുന്ന ആറ് മല്പാ ന്മാരുമുണ്ടായിരുന്നു.

അക്കാലത്ത് മലങ്കരസഭയ്ക്ക് കേവലം ആറ് പൊതുസ്ഥാപനങ്ങളേ ഉണ്ടായിരുന്നുള്ളു. അവ:

1. വെട്ടിക്കൽ ദയറാ
2. തൃപ്പൂണിത്തുറ ബൈസ് സ്ലൂസോ
3. മൂവാററുപുഴ സത്രം
4. കൊട്ടാരക്കര സത്രം
5. കുന്നംകുളം സെഹിയോൻ ബംഗ്ളാവ്
6. തിരുവനന്തപുരം പള്ളിയും കെട്ടിടങ്ങളും

പഞ്ചാംഗത്തിന്റെ 13 മുതൽ 16 വരെയുള്ള പേജുകളിൽ മലങ്കര മെത്രാപ്പോലീത്തായുടെ ഭരണ ത്തിൻ കീഴിലുള്ള 314 പള്ളികളുടെ പേരുകൾ ചേർത്തിരിക്കുന്നു. അവയിൽ ബ്രിട്ടീഷ് ഇന്ത്യ യിൽ 3, കൊച്ചിയിൽ 25, തിരുവിതാംകൂറിൽ 286 പള്ളികൾ വീതമാണുള്ളത്. ഈ പള്ളികൾ ആരുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്നു എന്നും അവയുടെ വികാരിമാരുടെ പേരും ചേർക്കണമെ ന്നുണ്ടെങ്കിലും അവ ലഭ്യമല്ലാത്തതിനാൽ ചേർത്തി ട്ടില്ലെന്നും അടുത്ത പതിപ്പിൽ ചേർക്കാമെന്നും ഈ ലിസ്ററിന്റെ അവസാനം ഒരു കുറിപ്പു കാണു ന്നുണ്ട്.

കൂടാതെ മലങ്കരസഭ വകയായി അക്കാലത്ത് 3 ഇംഗ്ളീഷ് ഹൈസ്കൂളുകൾ 9 ഇംഗ്ളീഷ് മി ഡിൽ സ്കൂളുകൾ, 200 മലയാളം പ്രൈമറി സ്കൂളുകൾ, 2 പെൺപള്ളിക്കൂടങ്ങൾ എന്നീ വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ടായിരുന്നു. രണ്ടു പ്രസ്സുകളും മലങ്കര ഇടവക പത്രിക, ജീവനി ക്ഷേപം, സുറിയാനി സുവിശേഷകൻ, സീമത ഹായ (സുറിയാനി) എന്നീ മാസികകളുമുണ്ടായി രുന്നു.

അക്കാലത്തെ മലങ്കര സുറിയാനി അസോസി യേഷൻ മാനേജിംഗ് കമ്മററിയിൽ മെത്രാപ്പോലീ ത്താമാരെ കൂടാതെ 8 വൈദികരും 11 അവൈദിക രും അംഗങ്ങളായുണ്ടായിരുന്നു. ഇടവഴിക്കൽ പീലി പ്പോസ് ആയിരുന്നു അസോസിയേഷൻ സെക്രട്ട റി. മലങ്കര സുറിയാനി സുവിശേഷസംഘം എ ന്നൊരു പ്രസ്ഥാനം അക്കാലത്ത് പ്രവർത്തിക്കു ന്നുണ്ടായിരുന്നു. 85 സണ്ടേസ്കൂളുകളും 6 പുതു ക്രിസ്ത്യാനി ഇടവകകളും അക്കാലത്ത് നിലവിൽ വന്നിരുന്നു.

ഇവ കൂടാതെ 1905 മുതൽ 1931 വരെയുള്ള നോമ്പുകണക്ക് 72 അറിയിപ്പുകാരുടെ പേരുകൾ, അന്ത്യോഖ്യാ പാത്രിയർക്കീസ്മാരുടെ ലിസ്ററ് തുടങ്ങിയവയും ഈ പഞ്ചാംഗത്തിലുണ്ട്.

സുറിയാനി, മലയാളം, ഇംഗ്ളീഷ് തീയതി കൾ, ആഴ്ച ഈ ക്രമത്തിൽ അടയാളപ്പെടുത്തിയ പഞ്ചാംഗമാണ് ഈ ഗ്രന്ഥത്തിന്റെ അവസാന ഭാഗം. ഓരോ മാസവും ഓരോ പേജായി ചേർത്തി രിക്കുന്ന ഈ പഞ്ചാംഗത്തിൽ മലങ്കരസഭയുടെ വി ശേഷദിവസങ്ങൾ പ്രത്യേകമായി കാണിച്ചിരിക്കു ന്നു. 1906–ലെ ഈ പഞ്ചാംഗത്തിൽ തോമ്മൂസ് (ജൂലൈ) മാസം മൂന്നാം തീയതി മാർതോമ്മാശ്ലീഹാ യുടെ ഓർമ്മ–മാറാനായ പെരുനാളായി ആണ് ചേർത്തിരിക്കുന്നത്.

ചരിത്രപ്രാധാന്യമുള്ള ഒരു ഗ്രന്ഥമാണീ പഞ്ചാംഗം. മലങ്കരയിലെ അറിയപ്പെടുന്ന ആദ്യ ത്തെ 'ചർച്ച് ഡയറക്ടറിക്ക്' 1989 ആയിട്ടും ഒരു സമ്പൂർണ്ണനായ പിൻഗാമി ഉണ്ടായിട്ടില്ല എന്നത് ഒരു ദുഃഖസത്യമല്ലേ?

—o—

# ബസേലിയോസ് കോളജ് ജൂബിലി

കാലംചെയ്ത പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്മാരകമായി കോട്ടയം പട്ടണത്തിന്റെ ഹൃദയഭാഗത്ത് നിലകൊള്ളുന്ന ബസ്സേലിയോസ് കോളജിന്റെ രജതജൂബിലി 1989 ഡിസംബർ 23 മുതൽ 1990 ജനുവരി 10 വരെ വിപുലമായ രീതിയിൽ ആഘോഷിക്കുന്നതാണ്.

## അഖിലേന്ത്യാ പ്രദർശനം

വിദ്യാർത്ഥികൾക്കും, പൊതുജനങ്ങൾക്കും വിജ്ഞാനം പകരുന്ന ഒരു അഖിലേന്ത്യാ വ്യവസായിക–കാർഷിക–കലാ–സാംസ്കാരിക പ്രദർശനം ജൂബിലിയാഘോഷങ്ങളുടെ ഭാഗമായി 1989 ഡിസംബർ 23 മുതൽ 1990 ജനുവരി 10 വരെ ബസേലിയോസ് കോളജ് ബാസ്ക്കോ നഗറിൽവച്ച് നടത്തുന്നതിനുള്ള ഒരുക്കങ്ങൾ പൂർത്തിയായിക്കഴിഞ്ഞു. വിവിധ കേന്ദ്രഗവൺമെന്റ് സ്ഥാപനങ്ങളുടെയും സംസ്ഥാന ഗവൺമെന്റ് സ്ഥാപനങ്ങളുടെയും പ്രദർശനങ്ങൾക്കുപുറമേ ലോകപത്രപ്രവർത്തക പ്രദർശനം, മെഡിക്കൽക്കോളേജുകൾ, ഇസ്ലാമിക് സാംസ്കാരിക സൊസൈററി, കൊച്ചിൻ യഹൂദ സിന്നഗോഗ്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, മുതലായവയുടെയും സ്റ്റോളുകൾ ഉൾക്കൊള്ളുന്ന ഒരു മഹാസംരംഭമായിരിക്കും ഈ പ്രദർശനം.

## മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബ്ളോക്ക്

ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പതിനേഴ് ലക്ഷത്തിൽപരം രൂപ ചിലവ് ചെയ്തു കോളജ്കെട്ടിടത്തോട് അനുബന്ധിച്ച് നിർമ്മിക്കുന്ന സിൽവർ ജൂബിലി കോംപ്ളക്സിന് 'ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബ്ളോക്ക്' എന്ന് നാമകരണം ചെയ്യും. കോളജ് ഓഡിറേറാറിയം നിർമ്മാണവും ജൂബിലി ആഘോഷപരിപാടിയുടെ ഭാഗമാണ്. ഇതിനെല്ലാം ആവശ്യമായ തുക സ്വരൂപിക്കുവാൻ, യു.ജി.സി. ധനസഹായവും ജൂബിലിയോടനുബന്ധിച്ചുള്ള പരിപാടികളിൽ നിന്നുള്ള സംഭാവനകളും ഏററവും കൂടുതൽ സ്വരൂപിക്കുന്നതിന് ആവശ്യമായ പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുകയാണ്.

## ഫ്ളവർഷോ

പുഷ്പങ്ങളുടെ സൗന്ദര്യം ആസ്വദിക്കുവാൻ ഉതകുന്ന ഫ്ളവർഷോ ജനുവരി 4 മുതൽ 6 വരെ ബാസ്ക്കോ നഗറിൽ നടക്കും. ബൊക്കെ പ്രദർശനം, പുഷ്പവിധാനം മുതലായവയുടെ മത്സരവും നടക്കുന്നതാണ്.

## 'സോവനീർ'

കോളജിന്റെ ചരിത്രവും, മുൻകാലവളർച്ചയും, ഭാവിവികസന പരിപാടികളും വിഭാവനം ചെയ്തുകൊണ്ടും കലാസാംസ്കാരിക വിദ്യാഭ്യാസപ്രശ്നങ്ങൾ അവലോകനം ചെയ്യുന്നതുമായ ലേഖനങ്ങൾ ഉൾപ്പെടുത്തിയും രജതജൂബിലി ആഘോഷ സ്മരണിക പ്രസിദ്ധീകരിക്കുന്നതാണ്.

## പൂർവവിദ്യാർത്ഥി സംഘടന

കോളജു പൂർവവിദ്യാർത്ഥി സംഘടനയുടെ ഉത്ഘാടനം ഒക്ടോബർ 7–ാം തീയതി അഭിവന്ദ്യ മത്യൂസ് മാർ ബർന്നബാസ് തിരുമേനി നിർവഹിച്ചു.

കോട്ടയം നഗരത്തിന്റെ ഹൃദയഭാഗത്ത് സ്ഥിതിചെയ്യുന്ന ബസേലിയോസ് കോളജ് 1893–ൽ സ്ഥാപിതമായ എം. ഡി. എസ്. ഹൈസ്ക്കൂളിൽ നിന്ന് വളർന്നുയർന്ന സ്ഥാപനമാണ്. ഒരു വിദ്യാഭ്യാസസ്ഥാപനത്തിന്റെ വികസന ദൗത്യം അനന്തമാണ്. അതുകൊണ്ട് ബസേലിയോസ് കോളജിന്റെ ഭാവിവികസനത്തിന് ഇന്നും പല പരാധീനതകളും ഉണ്ട്. പുതിയ കോഴ്സുകൾ തുടങ്ങുന്നതിന് ആവശ്യമായ കെട്ടിടങ്ങൾ ഉൾപ്പെടെ കോളജിന് എന്നെന്നും അഭിമാനിയ്ക്കാവുന്ന ഒരു ഓഡിറേറാറിയം, ഹോസ്ററൽ സൗകര്യങ്ങൾ, സ്ററുഡന്റ് സെൻറർ, ആധുനീകസൗകര്യങ്ങളുള്ള കാൻററീൻ, കളിസ്ഥലങ്ങൾ എന്നിവ കോളജിന്റെ ഭാവിസ്വപ്നമാണ്. ജൂബിലി ആഘോഷങ്ങളോട് അനുബന്ധിച്ച് പ്രകടമായ ഉൽസാഹവും ആത്മവിശ്വാസവും ഈ സ്വപ്നങ്ങൾ സാക്ഷാൽക്കരിക്കുന്നതിനുള്ള മുന്നോടിയാണ്. ●

# ഓർത്തഡോക്സ്–റോമൻകത്തോലിക്ക സംയുക്ത വേദശാസ്ത്ര കമ്മീഷൻ

(സ്വ. റി.)

ഇക്കഴിഞ്ഞ ഒക്ടോബർ 22 മുതൽ 25 വരെ, കോട്ടയം സോഫിയാസെൻററിൽ വച്ചുനടന്ന ഓർത്തഡോക്സ്–റോമൻകത്തോലിക്ക സംയുക്ത വേദശാസ്ത്ര കമ്മീഷൻ സമ്മേളനം സഭാചരിത്രത്തിലെ സുപ്രധാനമായ ഒരു സംഭവമായിരുന്നു. ആകമാന സഭാചരിത്രത്തിൽ, എ. ഡി. 451–ലെ കൽക്കദോന്യ സുന്നഹദോസ് മുതൽ നിലനിന്നുവരുന്ന ഒരു വേദശാസ്ത്ര പ്രശ്നത്തിൽ പരസ്പരം സ്വീകാര്യമായ വിശദീകരണം കണ്ടെത്തുന്നതിൽ സമ്മേളനം വിജയിച്ചു. അതുപോലെ ഇരുസഭകളിലെയും അംഗങ്ങൾ തമ്മിൽ വിവാഹം നടത്തുന്നതിന് പരസ്പരംസ്വീകാര്യമായ ഒരു രൂപരേഖ തയ്യാറാക്കുന്നതിന് ഒരു സബ്കമ്മററിയെ നിയോഗിക്കുകയും ചെയ്തു. ഇങ്ങനെയൊക്കെയാണെങ്കിലും. ഇരുസഭകളും തമ്മിലുള്ള ഐക്യം അത്ര എളുപ്പമോ ലളിതമോ അല്ല. ഇപ്പോൾ ലക്ഷ്യമാക്കാവുന്ന പരമാവധി കാര്യം സമാധാനപരവും, ആത്മാർത്ഥവുമായ സഹവർത്തിത്തം മാത്രമാണ്. ഇതിനുവേണ്ടി ഇരുവിഭാഗങ്ങളും ചില യാഥാർത്ഥ്യങ്ങളെ യാഥാർത്ഥ്യങ്ങളായി അംഗീകരിക്കേണ്ടതായിട്ടുണ്ട്.

(1) റോമൻകത്തോലിക്കാ സഭയുടെ വീക്ഷണത്തിൽ, സഭൈക്യത്തിൻെറ പ്രധാന അടയാളമായി റോമാപോപ്പിനെ കാണുന്നു. ഓർത്തഡോക്സ് വീക്ഷണത്തിൽ, സഭൈക്യത്തിൻെറ പ്രധാന അടയാളം, വിശ്വാസത്തിലും പട്ടത്വത്തിലും പരസ്പര അംഗീകരണമുള്ള സ്വതന്ത്ര സഭാ സമൂഹങ്ങളുടെ മേല്പട്ടക്കാരുടെ സുന്നഹദോസാണ്. അതുകൊണ്ട്, ഈ വ്യത്യാസത്തെ മറികടന്നുള്ള, ഘടനാപരമായ ഒരു ഐക്യം അത്ര എളുപ്പമല്ല.

(2) ഇരുസഭകളും തമ്മിൽ സമാധാനപരമായ സഹവർത്തിത്തം പൂർണ്ണമായും സാധിക്കണമെങ്കിൽ, റോമൻകത്തോലിക്കാസഭയും ഓർത്തഡോക്സ് സഭയും ചില ഉറപ്പുകൾ പാലിക്കേണ്ടിവരും. വിവാഹസംബന്ധമായോ, മററ തരത്തിലോ ഉണ്ടാകുന്ന ക്രമീകരണങ്ങൾ ഒരു കാരണവശാലും ഒരു സഭയിൽനിന്ന് മറേറ സഭയിലേക്ക് ആളെ പിടിച്ചെടുക്കുവാനുള്ള ഉപാധിയായി മാററുത്. ഇതിനോടനുബന്ധിച്ചു തന്നെ, മലങ്കര റീത്തുപ്രസ്ഥാനത്തിൻെറ ലക്ഷ്യത്തെയും മാർഗ്ഗത്തെയും കുറിച്ച് വ്യക്തമായ ഒരു വിശദീകരണം ഉണ്ടാകേണ്ടതായിട്ടുമുണ്ട്.

# സഭാ വാർത്തകൾ

## 17-ാം ശ്രാദ്ധപ്പെരുനാൾ



കാലംചെയ്ത മാർതോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസിലെ 17-ാം ശ്രാദ്ധപ്പെരുനാൾ പത്തനാപുരം താബോർ ദയറാ ചാപ്പലിൽ ഡിസംബർ 3, 4 തീയതികളിൽ കൊണ്ടാടി. പെരുനാളിനോടനുബന്ധിച്ച് 1 മുതൽ 4 വരെ രാവിലെ വി. കുർബാനയും സന്ധ്യാനമസ്കാരത്തെ തുടർന്ന് പ്രസംഗയോഗങ്ങളും ഉണ്ടായിരുന്നു. 3-ാം തീയതി അഞ്ചുമണിക്ക് കല്ലുങ്കടവു കുരിശുങ്കൽനിന്ന് കബറിങ്കലേക്ക് റാസയും സന്ധ്യാനമസ്ക്കാരവും ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രസംഗവും നടത്തപ്പെട്ടു. 4-ാം തീയതി രാവിലെ പ. കാതോലിക്കാബാവാ തിരുമനസിലെ സാന്നിദ്ധ്യത്തിൽ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന നടന്നു. തുടർന്ന് കബറുങ്കൽ ധൂപപ്രാർത്ഥന, നേർച്ചവിളമ്പ് മുതലായ ചടങ്ങുകളും ഉണ്ടായിരുന്നു.

## 'വിമുക്തി'

ആലുവായിക്കടുത്ത് ഏലൂർ ആരംഭിച്ചിട്ടുള്ള മാർ ഗ്രീഗോറിയോസ് ചാരിററബിൾ സൊസൈററിയുടെ ആഭിമുഖ്യത്തിൽ 'വിമുക്തി' എന്ന പേരിൽ ഒരു സ്പെഷ്യൽ സ്കൂൾ ആരംഭിച്ചിരിക്കുന്നു. ഇതിൻെറ ഉത്ഘാടനം നവംബർ 4-ാം തീയതി പ. കാതോലിക്കാബാവാ നിർവഹിച്ചു. ഉത്ഘാടനസമ്മേളനത്തിൽ പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. ജസ്ററീസ് ജോൺ മാത്യു പ്രസംഗിച്ചു.

ആലുവായിലും പരിസരപ്രദേശങ്ങളിലുമുള്ള സാമ്പത്തിക പരാധീനതയുള്ളവരും അടിസ്ഥാനവിദ്യാഭ്യാസം പോലും ലഭിക്കാതെ വിഷമിക്കുന്നവരുമായ കുട്ടികളുടെ വിദ്യാഭ്യാസത്തിന് സഹായം ചെയ്യുക എന്നതാണ് ഇതിൻെറ മുഖ്യലക്ഷ്യം.

## മദ്രാസിൽ പദയാത്ര

മാർ തോമ്മാശ്ലീഹാ കുന്തമേററ് മരണം പ്രാപിച്ച ദിവസങ്ങളുടെ സ്മരണയെ നിലനിർത്താൻ മദ്രാസ് സെ. തോമസ് കത്തീഡ്രൽ ഇവിടെയുള്ള മററ് ഓർത്തഡോക്സ് പള്ളികളുടെ പരിപൂർണ്ണ സഹകരണത്തോടെ കഴിഞ്ഞ രണ്ടു വർഷങ്ങളായി നടത്തിവരാറുള്ള പദയാത്ര ഈ വർഷവും ഡിസംബർ മാസം 17-ാം തീയതി കത്തീഡ്രലിൽ നിന്നും സാന്തോമിലുള്ള പരിശുദ്ധ കബറിങ്കലേക്ക് ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തുന്നതിനു തീരുമാനിച്ചു.

അന്നു രാവിലെ തിരുമനസുകൊണ്ട് കത്തീഡ്രലിൽ വിശുദ്ധബലി അർപ്പിക്കു. റീജനൽസൺഡേസ്കൂൾ അസോസിയേഷൻെറ ആഭിമുഖ്യത്തിൽ നടത്തിയ മൽസരപരീക്ഷയിൽ വിജയികളായവർക്കുള്ള സമ്മാനദാനം തിരുമേനി നിർവഹിക്കും.

## ഓ. വി. ബി. എസ്.

പൂന: കിർക്കി ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ ഈ വർഷം ഒക്ടോബർ 29 മുതൽ നവംബർ 5 വരെ O V B S ക്ലാസുകൾ നടത്തി. 29-ാം തീയതി ഫാ. കുറിയാക്കോസ് തണ്ണിക്കോട് പതാക ഉയർത്തിയതോടുകൂടി പരിപാടികൾ ആരംഭിച്ചു. 4-ാം തീയതി കുട്ടികൾക്കുവേണ്ടി പ്രത്യേകമായി ധ്യാനവും വി. കുമ്പസാരവും നടത്തി. ധ്യാനത്തിന് ഫാ. മത്തായി O. I. C. നേതൃത്വം നൽകി. 5-ാം തീയതി വി. കുർബാനയ്ക്കുശേഷം ഭക്തിനിർഭരമായ റാലി നടന്നു. തുടർന്നു ചേർന്ന സമാപനസമ്മേളനത്തിൽ ഫാ. മത്തായി അദ്ധ്യക്ഷം വഹിച്ചു. വികാരി ഫാ. കുറിയാക്കോസ് തണ്ണിക്കോട് പ്രസംഗിച്ചു. സണ്ടേസ്കൂൾ ഇൻസ്പെക്ടർ സി. വി. ചെറിയാൻ സ്വാഗതവും ഹെഡ്മാസ്ററർ പി. കെ. ശമുവേൽ നന്ദിയും പ്രകാശിപ്പിച്ചു.

പ. പരുമല തിരുമേനിയുടെ ഓർമ്മപെരുനാൾ നവ. 2-ാം തീയതി ഇവിടെ ആചരിച്ചു,

## വികലാംഗരെ സഹായിക്കുക

നമ്മുടെ സഭവകയായി തിരുവനന്തപുരത്തുള്ള വികലാംഗ ബാലഭവനം ഒരു സർവ്വീസ് സൊസൈററി ആയി രജിസ്ററർ ചെയ്തിരിക്കുകയാണ്.

25 രൂപാ അംഗത്വഫീസും 120 രൂപാ പ്രതിവർഷ ഫീസും നൽകുന്ന ഒരു സഭാംഗത്തിന് സാധാരണ അംഗത്വവും 1000 രൂപായോ അതിൽ കൂടുതലോ നൽകുന്ന സഭാംഗത്തിന് ആയുഷ്കാല അംഗത്വവും 2000 രൂപായോ അതിൽ കൂടുതലോ നൽകുന്ന സഭാസ്ഥാപനങ്ങൾക്ക് സ്ഥാപന ആയുഷ്കാല അംഗത്വവും സൊസൈററിയിൽ ലഭിക്കുന്നതാണ്, ഉദാരമതികളായ സഭാംഗങ്ങൾ ഏവരും വികലാംഗ ബാലഭവനം സർവീസ് സൊസൈററിയിൽ അംഗത്വമെടുത്ത് ബാലഭവനപ്രവർത്തനത്തെ സഹായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

അഭി. ഗീവർഗീസ് മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ ഇതിന്റെ പ്രസിഡന്റും ഫാ. ജോൺ പണിക്കർ ഡയറക്ടറും ആയി പ്രവർത്തിക്കുന്നു.

കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക. Director, Orthodox Cenre for Disabled Children, 24 Tagore Gardens, Medical College P. O., Trivandrum-695 011.

## പൂർവവിദ്യാർത്ഥി ഡയറക്ടറി

കോട്ടയം ബസേലിയോസ് കോളജ് പൂർവവിദ്യാർത്ഥികളുടേതായി പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്ന ഡയറക്ടറിയിൽ ഉൾക്കൊള്ളിക്കുന്നതിനായി ഇന്ത്യയിലും വിദേശത്തുമുള്ള എല്ലാ പൂർവവിദ്യാർത്ഥികളും തങ്ങളുടെ ഇപ്പോഴത്തെ മേൽവിലാസം, ഫോൺ നമ്പർ എന്നിവ അയച്ചുതരണമെന്ന് ജന. കൺവീനർ പ്രൊഫ. ഒ. എം. മാത്യു, കോ–ഓർഡിനേററർ പ്രൊഫ. പി. സി. ഏലിയാസ് എന്നിവർ (ബസേലിയോസ് കോളജ്, കോട്ടയം-1) അഭ്യർത്ഥിക്കുന്നു.

## ഭദ്രാസന വാർഷികം

ഓർത്തഡോക്സ യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസന വാർഷികം കഞ്ഞിക്കുഴ സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടന്നു.

രാവിലെ വികാരി ഫാ. സി കെ. വർഗീസ് പതാക ഉയർത്തി. തുടർന്ന് അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായും ഫാ. ഐസക്ക് പി. ഡേവിഡും ക്ളാസ് എടുത്തു. ക്വിസ് പ്രോഗ്രാമിന് ഫാ. എം. കെ. ഫിലിപ്പ് നേതൃത്വം നൽകി. സമാപന സമ്മേളനത്തിൽ വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ, ഫാ. ഈ. എം. ഫിലിപ്പ്, ഈ. ററി. ജോൺ, വി. ററി. കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു. മാത്യു വി. ജേക്കബ് സ്വാഗതവും ഭദ്രാസന സെക്രട്ടറി പി. എസ്. ജോർജ് നന്ദിയും പറഞ്ഞു.

## എം. ജി. ഒ സി. എസ്. എം.

എം. ജി. ഒ. സി. എസ് എം. ഭിലായി മേഖലാ സമ്മേളനം ഭിലായി എം. ജി. എം ഹൈസ്ക്കൂളിൽ പ്രസ്ഥാനം സീനിയർ സെക്രട്ടറി പ്രൊഫ. വറുഗീസ് പടിയറ ഉദ്ഘാടനം ചെയ്തു. ഫാ. പ്രൊഫ. ജോൺ അദ്ധ്യക്ഷത വഹിച്ചു. റജി വറുഗീസ്, സുരേഷ് ജേക്കബ്, ഐ. വി. സാറാ തോമസ്, റോയി ജോൺ എന്നിവർ പ്രസംഗിച്ചു



ഈ വർഷത്തെ എം. ഏ. (ഹിന്ദി) പരീക്ഷയിൽ മഹാത്മാഗാന്ധി യൂണിവേഴ്സിററിയിൽ ഒന്നാം റാങ്ക് നേടിയ പത്തനംതിട്ട കാതോലിക്കേററ് കോളജ് വിദ്യാർത്ഥിനി മിനി ജോർജ് തുമ്പമൺ സെ. മേരീസ് കത്തീഡ്രൽ ഇടവകാംഗവും മുട്ടം കോട്ടയ്ക്കകത്ത് കെ.എം. ജോർജിന്റെ പുത്രിയും എം. സി. സൺഡേസ്ക്കൂൾ അദ്ധ്യാപികയും യൂണി. വൈ. യുടെ പ്രസിഡന്റും ആണ്.



മഹാത്മാഗാന്ധി യൂണിവേഴ്സിററി എം. എ. ഇക്കണോമിക്സ് പരീക്ഷയിൽ രണ്ടാം റാങ്ക് നേടിയ രേഖാതോമസ് രാജൻ. കോട്ടയം ഒററത്തൈയ്ക്കൽ അഡ്വ. തോമസ് രാജന്റെയും, ഡോ. കുഞ്ഞമ്മ തോമസിന്റെയും മകളാണ്. മാന്നാനം കെ. ഇ. കോളജ് വിദ്യാർത്ഥിനിയായ രേഖ മാർ ഏലിയാ കത്തീഡ്രൽ സൺഡേസ്ക്കൂൾ അദ്ധ്യാപികയാണ്.

## യാത്രയയപ്പ്



കൊച്ചി: എറണാകുളം സെ. മേരീസ് ഓർത്തഡോക്സ് പള്ളി സഹവികാരി ഫാ. പി. എസ്. യോഹന്നാൻ കൊരട്ടി സീയോൻ സെമിനാരി മാനേജരായി നിയമിതനായി. ഫാ. യോഹന്നാന് ഇടവകയുടെ ആഭിമുഖ്യത്തിൽ നൽകിയ യാത്രയയപ്പു സമ്മേളനത്തിൽ ജസ്റ്റീസ് കെ. ജോൺ മാത്യു അദ്ധ്യക്ഷം വഹിച്ചു. സെക്രട്ടറി ജി. മാത്യു ഹാരാർപ്പണം നടത്തുകയും ട്രസ്റ്റി റ്റി. തോമസ് പള്ളിയുടെ പകയായി ഉപഹാരം നൽകുകയും ചെയ്തു.

ഭദ്രാസന അഡ്മിനിസ്ട്രേറ്റർ ഫാ. ജോസഫ് വെണ്ടറപ്പിള്ളി, വികാരി ഫാ. ഒ. വി. ഏലിയാസ്, അഡ്വ. കുര്യൻ തൈക്കടവിൽ, ആദ്ധ്യാത്മിക സംഘടനകളുടെ പ്രതിനിധികളായ കെ. എം. കുഞ്ഞുകോശി മുതലാളി, മിസിസ് ഡെയ്സി ജോർജ്, വിനോദ് കുര്യാക്കോസ്, കുര്യൻ മാത്യു, വർഗീസ് ജേക്കബ്, എൽദോ പി, പോൾ എന്നിവർ ആശംസകൾ നേർന്നു. ഫാ. യോഹന്നാൻ ആശംസകൾക്ക് കൃതജ്ഞത പറഞ്ഞു. ഫാ. കെ. ഇ. വർക്കി സ്വാഗതവും, ഫാ. കെ. റ്റി. ഫിലിപ്പ് കൃതജ്ഞതയും പറഞ്ഞു.

## മാർ പീലക്സിനോസ് സ്ററഡി സെൻറർ

പത്തനംതിട്ട: ഇവിടെ സ്ഥാപിച്ചിട്ടുള്ള മാർ പീലക്സിനോസ് സ്ററഡി സെൻററിൻെറ കൂദാശയും ഉദ്ഘാടനവും ഒക്ടോബർ 14-ാം തീയതി 3. 30ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ നിർവഹിച്ചു. അഖില മലങ്കര യുവജന പ്രസ്ഥാനം പ്രസിഡൻറ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ചടങ്ങിൽ അദ്ധ്യക്ഷത വഹിച്ചു.

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഫാ. തോമസ് ജോൺസൺ, ഫാ. ഒ. തോമസ്, ഫാ. കെ. ടി. മാത്യൂസ്, ഡീക്കൻ ഒ. പി. വർഗീസ്, ഡോ. ടി. എ. ജോർജ്, പ്രൊഫ. ഡി. മാത്യൂസ് എന്നിവർ പ്രസംഗിച്ചു.

## ബസ്തറിലെ സുവിശേഷവേല

മദ്ധ്യപ്രദേശിലെ പ്രധാന ജില്ലകളിലൊന്നായ ബസ്തറിൽപെട്ട ജഗ്ദൽപൂർ, ബച്ചേലി കിരന്തൂർ എന്നീ കോൺഗ്രിഗേഷനുകളിൽ ഒക്ടോബർ 14 മുതൽ 24 വരെ കൺവൻഷനും വാർഷിക സമ്മേളനവും നടത്തപ്പെട്ടു. എല്ലാ ദിവസവും സന്ധ്യാനമസ്ക്കാരത്തെതുടർന്ന് ശ്രീ. പോൾ സിനിരാജ് മുഹമ്മദ് സുവിശേഷപ്രസംഗം നടത്തി. ഫാ. ഗീവർഗീസ് കടവിൽ അദ്ധ്യക്ഷനായിരുന്നു. ബ. അച്ചൻ ഓരോ കോൺഗ്രിഗേഷനിലും സുവിശേഷയോഗത്തോടനുബന്ധിച്ച് വി. കുർബാന അർപ്പിക്കുകയും കോൺഗ്രിഗേഷനിലെ ബഹുഭൂരിപക്ഷം പേരും കുമ്പസാരിച്ച് വി. കുർബാന അനുഭവിക്കുകയും ചെയ്തു. വാർഷികസമ്മേളനത്തിൽ വേദപുസ്തകാധിഷ്ഠിതമായ കലാപരിപാടികൾ ഉണ്ടായിരുന്നു.

## ശിലാസ്ഥാപനം

കൊല്ലം, തങ്ങൾകുഞ്ഞ് മുസലിയാർ കോളേജുകൾക്ക് സമീപത്തായി പണിയുന്ന സെ. ഗ്രീഗോറിയോസ് ആദ്ധ്യാത്മിക സാംസ്കാരികകേന്ദ്രത്തിൻെറ ശിലാസ്ഥാപനം നവംബർ 14-ാം തീയതി രാവിലെ 10 മണിക്ക് നിർവഹിച്ചു. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി ആശിർവദിച്ച ശില ഫാ. W. A. ചെറിയാൻെറ നേതൃത്വത്തിൽ സ്ഥാപിച്ചു. നമ്മുടെ ഇഞ്ചിനീയറിങ്ങ്‌വിദ്യാർത്ഥികളുടെ ആദ്ധ്യാത്മിക പുരോഗതിക്കുവേണ്ടിയുള്ള ഈ പ്രസ്ഥാനം സഭയ്ക്ക് ഒരു മുതൽകൂട്ടാണ്. ഇതിൻെറ പണിക്ക് രണ്ടുലക്ഷം രൂപായോളം വേണ്ടിവരും. ഇതിനുവേണ്ടിയുള്ള സംഭാവനകൾ Rev. Fr, W. A, Cheriyan, Bishop House, Cross Junction, Quilon-1 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്ന് മാന്യവായനക്കാരോട് അഭ്യർത്ഥിക്കുന്നു.

## പള്ളി കൂദാശചെയ്തു

മണ്ണീറ: തുമ്പമൺ ഭദ്രാസനത്തിന്റെ കിഴക്കൻ മലയോരപ്രദേശമായ മണ്ണീറയിൽ പുതുക്കി പണികഴിപ്പിച്ച മാർ പീലക്സീനോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയും പള്ളിപെരുനാളും ഡിസംബർ 12, 13, 14 തീയതികളിൽ പ. കാതോലിക്കാബാവാ, ദാനിയേൽ മാർ പീലക്സീനോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ നടത്തി.

## മീൻപാറ ചാപ്പൻ കൂദാശചെയ്തു

കണ്ടനാട് ഭദ്രാസനത്തിൽ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ അശ്രാന്തപരിശ്രമഫലമായി മുളന്തുരുത്തി അടുത്ത് മീൻപാറ പള്ളിമേലത്ത് എന്ന പ്രകൃതിരമണീയമായ കുന്നൽപുറത്ത് പണികഴിപ്പിച്ച് മനോഹരമായ കാതോലിക്കേററ് സെൻററിന്റെ കൂദാശയും പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുനാളും ഒക്ടോബർ 30, 31 തീയതികളിൽ ഭക്തിനിർഭരവും ആഘോഷമായും നടത്തി. കൂദാശയ്ക്കും പെരുനാളിനും പ. കാതോലിക്കാബാവാ നേതൃത്വം നൽകി. പീലിപ്പോസ് മാർ തേയോഫിലോസ്, ജോസഫ് മാർ പക്കോമിയോസ്, മത്യൂസ് മാർ ബർന്നബാസ്, പൗലൂസ് മാർ മിലീത്തിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികത്വം വഹിച്ചു. പെരുനാളിനോടനുബന്ധിച്ച് 30–ാം തീയതി സന്ധ്യാപ്രാർത്ഥനയെ തുടർന്ന് പ്രദക്ഷിണവും പള്ളികൂദാശയുടെ പ്രഥമ ഭാഗവും നടത്തി. 31–ാം തീയതി കൂദാശയുടെ പൂർത്തീകരണത്തെ തുടർന്ന് പക്കോമിയോസ് മെത്രാപ്പോലീത്താ വി. കുർബാന അർപ്പിച്ചു. ബർന്നബാസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. വി. കുർബാനയ്ക്കു ശേഷം പക്കോമിയോസ് തിരുമേനി സന്നിഹിതരായ എല്ലാവർക്കും കൃതജ്ഞത രേഖപ്പെടുത്തി. തുടർന്ന് ആശീർവാദവും പ്രദക്ഷിണവും നടത്തപ്പെട്ടു. ധാരാളം വൈദികരും വലിയ ജനക്കൂട്ടവും ഈ ചടങ്ങുകളിൽ സംബന്ധിച്ചിരുന്നു. എല്ലാവർക്കും വിഭവസമൃദ്ധമായ ഉച്ചഭക്ഷണം നൽകുകയുണ്ടായി. പെരുനാളിന്റെ പതാക പ. പരുമല തിരുമേനി താമസിച്ചിരുന്ന വെട്ടിക്കൽ ദയറായിൽ നിന്നും ദീപശിഖ പാമ്പാക്കുടെ കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായിരുന്ന മുറിമററത്തിൽ ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവായുടെ കബറുങ്കൽ നിന്നുമാണ് പള്ളിയിലേക്കു കൊണ്ടുവന്നത്.

## "യഹോവ നിസ്സി"

ചാലക്കുടി സെ. തോമസ് ഓർത്തഡോക്സ് പള്ളിയുടെ "യഹോവ നിസ്സി" (യഹോവ എന്റെ കൊടി) എന്ന നാമധേയത്തിൽ പണിതുയർത്തിയ പാഴ്സണേജിന്റെ ഉൽഘാടനവും കൂദാശയും 1989 നവംബർ 26–ാം തീയതി ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം കൊല്ലം ഭദ്രാസന അസിസ്റ്റന്റ് മത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

## വാർഷിക കോൺഫറൻസ് പത്തനാപുരത്ത്

മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 81-ാമത് വാർഷിക കോൺഫറൻസ് 1989 ഡിസംബർ 26 മുതൽ 30 വരെ പത്തനാപുരം മൗണ്ട് താബോറിൽ നടക്കും. 26 ചൊവ്വാഴ്ച 4 മണിക്ക് ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടുന്ന സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കോൺഫറൻസ് ഉൽഘാടനം ചെയ്യും. പ. കാതോലിക്കബാവായും അഭിവന്ദ്യ തിരുമേനിമാരും മററു പ്രശസ്ത വ്യക്തികളും വിവിധ സമ്മേളനങ്ങളിൽ പങ്കെടുക്കും. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത, തമിഴ്നാട് ഗവർണ്ണർ ഡോ. പി. സി. അലക്സാണ്ടർ തുടങ്ങിയവർ പ്രഭാഷണങ്ങൾ നടത്തും.

സമ്മേളനത്തിൽ പങ്കെടുക്കുന്നവർ ജ. സെക്രട്ടറി, സ്ററുഡൻറ് സെൻറർ, കോട്ടയം–686001 എന്ന വിലാസത്തിൽ മുൻകൂട്ടി പേരുകൾ രജിസ്ററർ ചെയ്യേണ്ടതാണ്. ക്യാമ്പ് ഫീസ് വിദ്യാർത്ഥികൾക്ക് 25 രൂപയും മററുള്ളവർക്ക് 30 രൂപയുമാണ്.

(6-ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

പ്രവാചകന്മാരുടെ അഥവാ വാഗ്ദത്തത്തിന്റെ മക്കളായിരിക്കും.

## ജനനപ്പെരുന്നാളിനുശേഷം 1-ാം ഞായർ (ഡിസം:31)

മിസ്രയീമിലേക്കുള്ള ഓടിപ്പോക്കിന്റെ ഞായറായി അറിയപ്പെടുന്നു. 1989-ലെ അവസാന ദിനം. അപ്പോൾ 89-ൽ നിന്നും 90 ലേക്കുള്ള ഓടിപ്പോക്കായി ഇതിനെ കാണാം. 89-ന്റെ തിന്മകളിൽനിന്നും 90-ലെ നന്മകളിലേക്കായിരിക്കണം അത്.

മത്താ. 2:9-15, 19-23. ഭാഗങ്ങളിൽ രണ്ടു യാത്ര കാണുവാൻ സാധിക്കും.

### I. യേശുവിനെത്തേടിയുള്ളയാത്ര

ഇത് ഒരു അന്വേഷണത്തിന്റെ ചിത്രമാണ്. കിഴക്കുനിന്നും വിദ്വാന്മാർ ലോകരക്ഷകനെ ത്തേടി എത്തുന്നു. എന്നാൽ യേശുവിനെത്തേടിയുള്ള യാത്ര രാജാവിനെത്തേടിയുള്ളതായി മാററപ്പെട്ടു.

i രാജാവിനെത്തേടിയുള്ള യാത്ര. അവർ രാജപട്ടണത്തിൽ പ്രവേശിച്ചപ്പോൾ യേശുവിനെ മറന്നു. വഴികാട്ടിയായ നക്ഷത്രത്തേയും. പകരം അവരുടെ പ്രതീക്ഷയും പ്രത്യാശയും രാജാവിലായി. യേശുവിനു പകരം രാജാവിനെ അവർ കണ്ടെത്തുന്നു. എന്നാൽ അവരുടെ അന്ത്യലക്ഷ്യം രാജാവായിരുന്നില്ല. പക്ഷേ; രാജാവിൽ അവരുടെ പ്രത്യാശ നശിക്കുന്നു.

ii രാജാവിനെ മറന്നുള്ളയാത്ര. രാജാവിന്റെ നിസഹായാവസ്ഥ മനസിലാക്കിയ അവർ രാജാവിനെ മറക്കുന്നു. രാജകൊട്ടാരത്തെ മറക്കുന്നു. രാജകല്പനയേപ്പോലും. പരാജയം ആവർത്തിക്കാതിരിക്കുവാൻ വീണ്ടും യേശുവിങ്കലേക്കു ലക്ഷ്യംവെച്ചു യാത്ര തുടരുന്നു. ലക്ഷ്യം യേശുവാണെങ്കിൽ രാജാവിനു സഹായിക്കുക പ്രയാസം.

iii യേശുവിനെത്തേടിയുള്ള യാത്ര. അവരുടെ ജീവിത ലക്ഷ്യത്തോടവർ അടുക്കുന്നു. അവർ നിരാശരായില്ല. ദൃഷ്ടികൾ മുകളിലേക്കുയർത്തി. ഭയത്തെ മാററുവാൻ ഉയരങ്ങളിലേക്കു ദൃഷ്ടിപതിപ്പിക്കുന്നതു നല്ലത്. ഉയരത്തിലുള്ളവന് നമ്മേ ലക്ഷ്യത്തിൽ എത്തിക്കുവാൻ സാധിക്കും.ഉയരത്തിലേയ്ക്കു ദൃഷ്ടി പതിപ്പിച്ചാൽ (പ്രാർത്ഥിച്ചാൽ) അതിന്റെ ഫലം ലഭിക്കുന്നു.

a) അവർ അത്യന്തം സന്തോഷിച്ചു. പുതിയ നിയമത്തിലെ ആദ്യസന്തോഷം. അത്യധികമായ സന്തോഷം. എല്ലാ ആനന്ദവും ആ ഒററവാക്കിൽ ഒതുക്കിയിരിക്കുന്നു. നഷ്ടപ്പെട്ടത് തിരികെ കിട്ടിയതിലുള്ള സന്തോഷം. ജീവിത സാഫല്യം നേടാമെന്നതിലുള്ള സന്തോഷം. അതിലുപരി ഇന്നലെ വരെയുള്ള കഠിനാദ്ധ്വാനം ഫലവത്താകുവാൻ പോകുന്നു എന്നതിലുള്ള സന്തോഷം. യേശുവിനെത്തേടുന്ന ഏവനും ലഭിക്കുന്ന സന്തോഷമാണിത്.

b) യേശുവിനെ നമസ്ക്കരിക്കുന്നു. ഏററവും നല്ലഭാവം. വിനയത്തോടും വണക്കത്തോടും കൂടിയ ഭാവമാണ്. വിധേയത്വം കൂടെയാണിത്. തന്നെ അത്യധികം സന്തോഷിപ്പിച്ച, തന്റെ ലക്ഷ്യം സാധിപ്പിച്ച ദൈവപുത്രനിലുള്ള വിധേയത്വം. യേശുവിനെത്തേടിയുള്ള യാത്രയിൽ യേശുവിനെയാണോ നമസ്ക്കരിക്കുന്നത്. അതോ 'ഇക്കാണുന്നതെക്കെയും പ്രാപിക്കുവാൻ' സാത്താനെയൊ. യാത്ര ശുഭമാകണമെങ്കിൽ യേശുവിനെ നമസ്ക്കരിക്കണം.

c) മുഴുവനും കാഴ്ചവയ്ക്കുന്നു. യാത്രയിൽ നിക്ഷേപപാത്രം കൂടെ ഉണ്ടായിരുന്നു. രാജത്വത്തിന്റെയും പൗരോഹിത്വത്തിന്റെയും പ്രതീകമായ പൊന്നും, മൂരും, കുന്തിരിക്കവും. നാം കാഴ്ചവയ്ക്കുമ്പോൾ മുഴുവനും കാഴ്ചവയ്ക്കുമോ. അതോ മടക്കയാത്രയിൽ രാജാവിനെ മുഖം കാണിക്കുവാനും ഒരുവിതം അവിടെ സമർപ്പിക്കുവാനും ശ്രമിക്കുമോ നമ്മുടെ മുഴുവനായും ആത്മ,ശരീര, മനസുകളെ കഴ്ചവയ്ക്കാം. രാജാവിനെ മറക്കാം. മുഴുവനായി യേശുവിന്റെ മുമ്പിൽ സമർപ്പിച്ചുകൊണ്ട് യേശുവിനേയും കൊണ്ട് യാത്ര തുടരാം.

## കർത്താവിന്റെ മാമോദീസായ്ക്കുശേഷമുളള ഒന്നാം ഞായർ (ജനു. 7)

ജനുവരി 7-ാം തീയതി കർത്താവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ഓർമ്മ ദിനമാകയാൽ ആ ദിവസത്തെ വായനകളാണ് ധ്യാനവിഷയം. (വി. മത്തായി 14:1-12)

ജന്മദിനാഘോഷം ഇന്നു സർവ്വസാധാരണമാണ്. പുതിയനിയമത്തിൽ കാണുന്ന ആദ്യത്തേതും ഏകവുമായ ജന്മദിനാഘോഷം, ദുഃഖത്തിൽ കലാശിച്ച ജന്മദിനാഘോഷം. ഇവിടെ മൂന്നു സമൂഹങ്ങളുടെ പ്രതിനിധികളെ കാണുന്നു.

1) യോഹന്നാൻ സ്നാപകൻ. മുന്നോടിയായി കടന്നുവന്നു. മരുഭൂമിയിലുള്ള ശബ്ദമായി മുഴങ്ങിക്കേട്ടു. അവനോ ഉയരണം ഞാനോ താഴണം എന്ന മുദ്രാവാക്യവുമായി പ്രത്യക്ഷപ്പെട്ട മുന്നോടി. ലക്ഷ്യം. വഴി ഒരുക്കുക. വളഞ്ഞതിനെ നേരെ ആക്കുവാൻ, ഉയർന്നതിനെ താഴ ത്തുവാൻ, മാതാപിതാക്കളുടെ നോമ്പിന്റെയും പ്രാർത്ഥനയുടെയും ഫലമായി ജനിച്ച ഏലിയാവിന്റെ ആത്മാവോടെ കടന്നുവന്ന മുന്നോടി. രാജ്യക്രോധത്തെ ഭയപ്പെടാതെ അധർമ്മം ഉണർത്തിച്ച, അനീതിയിൽനിന്നു നീതിയിലേക്ക് രാജ്യസേവകരെ ആഹ്വാനം ചെയ്ത സമത്വത്തിനായി ജനങ്ങളെ ഉത്ബോധിപ്പിച്ച പ്രവാചകൻ ഇന്നത്തെപ്പോലെ അന്നും തടവിലാണ്. രാജാവു മാത്രമല്ല, അധികാരി മാത്രമല്ല നാമും യോഹന്നാനെ തടവിലാക്കു

വാൻ ശ്രമിക്കാറില്ലെ. എങ്കിൽ നമ്മുടെ സമൂഹത്തിൽ യോഹന്നാൻ ഇന്നും കൊല്ലപ്പെടുന്നു.

2) ചഞ്ചലചിത്തനായ രാജാവ്. നീതിയിൽ നിന്നു വ്യതിചലിച്ചാൽ രാജാവായാലും സിംഹാസനം ആടി ഉലയും ചഞ്ചലചിത്തനാകും. അധികാരത്തിൽ കടിച്ചുതൂങ്ങുവാൻ ഏതു വഴിയും സ്വീകരിക്കും. ഭാര്യയുടെ കല്പനയാൽ പ്രവാചകനെ തടവിലാക്കുന്ന രാജാവ്, ജനങ്ങൾ പ്രവാചകനെ ബഹുമാനിക്കുന്നതിനാൽ ജനങ്ങളെ ഭയപ്പെടുന്ന രാജാവ്, നൃത്തത്തിൽ നീതി നഷ്ടപ്പെടുത്തുന്ന രാജാവ്, പദവിയും അധികാരവും മറന്നുകൊണ്ട് താത്കാലിക, നൈമഷികസുഖത്തിനു മുമ്പിൽ തന്നെത്തന്നെ അടിയറവുവെച്ച രാജാവ് ഇന്നു ദു:ഖിതനാണ്.

3) സുബോധം നഷ്ടപ്പെട്ട മാതാവ്. ഒരു കുടുംബത്തിൻെറ വിജയം മാതാവിൻെറ കരങ്ങളിലാണ്. എന്തുചെയ്യണം എന്ന് അറിയാതെ, ഏതു തിരഞ്ഞെടുക്കണം എന്നറിയാതെ മാതൃസന്നിധിയിലേക്ക് ഓടിവരുമ്പോൾ നികൃഷ്ടമായ തീരുമാനമെടുക്കുവാൻ മക്കളെ പ്രേരിപ്പിക്കുന്ന മാതാവ് തീർച്ചയായും സുബോധം നഷ്ടപ്പെട്ടവളായിരിക്കും. സമൂഹത്തിനു ശാപമായിരിക്കും, കുടുംബത്തെ നശിപ്പിക്കുന്ന അഗ്നി ആയിരിക്കും. തെററിലൂടെ രാജ്ഞിപദത്തിൽ എത്തിയ ഹെരോദ്യയുടെ ഏക പേടിസ്വപ്നം മരുഭൂമിയിൽ മുഴങ്ങുന്ന ശബ്ദമാണ്. അതിനെ നശിപ്പിക്കുവാനായി ശ്രമിക്കുന്ന മാതാവ്. മകളെ നൃത്തം പഠിപ്പിച്ചതിന് ദക്ഷിണയായി ആവശ്യപ്പെടുന്നത് പ്രവാചകൻെറ തല താലത്തിൽ വാങ്ങുകയെന്നതാണ്. ഒരു മകളെ സംബന്ധിച്ച് ഇത്ര വേദനാജനകമായ ഒരു ഉപദേശം ഒരു മാതാവിൽനിന്നും ലഭിച്ചിട്ടുണ്ടാകയില്ല. തെററിനെ തിരുത്തുവാൻ തയ്യാറാകാത്ത വ്യക്തികൾ, തെററിൽതന്നെ ആനന്ദം കണ്ടെത്തുന്നവർ തീർച്ചയായും ഹേരോദ്യയുടെ പ്രതിനിധികളായിരിക്കും.

ചഞ്ചലചിത്തനായ അധികാരിയും സുബോധം നഷ്ടപ്പെട്ട മാതാവും ഒരു രാജ്യത്തിൻെറ, ഒരു നാടിൻെറ, ഒരു വീടിൻെറ, സത്യത്തിൻെറ, നീതിയുടെ, ധർമ്മത്തിൻെറ ഘാതകരായിരിക്കും. സത്യത്തിൻെറ തല ഛേദിച്ചാലും താലത്തിലുള്ള തലയിൽനിന്നും സത്യം സംസാരിച്ചുകൊണ്ടിരിക്കും.

## കർത്താവിൻെറ മാമോദീസായ്ക്കു ശേഷം രണ്ടാം ഞായർ (ജനു. 14)

ഇന്നത്തെ ധ്യാനവിഷയം 'നസ്രേത്തിലെ നന്മ' എന്നതാണ്. നസ്രേത്തിൻെറ അടുത്ത ഗ്രാമമാണ് കാനാ. അവർ തമ്മിൽ ശത്രുക്കളും കാനാവിലുള്ളവർക്ക് നസ്രേത്തിൻെറ നന്മ അചിന്തനീയം. സാധാരണ ചോദിക്കുന്ന ചോദ്യം നസ്രേത്തിൽനിന്നും നന്മ വരുമോ? ഈ ആഴ്ചത്തെ ശ്രമം നസ്രേത്തിലെ നന്മയെ കണ്ടെത്തുക എന്നതായിരിക്കണം. ഈ നന്മ കണ്ടെത്തിയ രണ്ടുപേർ യോഹ. 1;43–51 ഫീലിപ്പോസും നഥനയേലുമാണ്.

1) ഫീലിപ്പോസ്. വാക്കിൻെറ അർത്ഥം കുതിരകളുടെ സ്നേഹിതൻ എന്നാണ്. യോഹന്നാൻെറ ശിഷ്യനായിരുന്നു. യോഹന്നാൻെറ സുവിശേഷത്തിൻെറ വെളിച്ചത്തിൽ 'എന്നെ അനുഗമിക്ക' എന്ന് ആദ്യം പറഞ്ഞത് ഫിലിപ്പോസിനോടാണ്. കർത്താവിനെ അനുഗമിക്കുന്ന ഫിലിപ്പ് തീർച്ചയായും നസ്രേത്തിലെ നന്മയെ കണ്ടെത്തി. തന്നെ സമീപിച്ച നഥാനിയേലിനോടും യവനരോടും ഈ നന്മയെപ്പററി ഫിലിപ്പ് പറഞ്ഞത് 'വന്നു കാണുക' (come & see) എന്നാണ്. നസ്രേത്തിലെ നന്മ കണ്ടെത്തിയവൻ ഈ നന്മയിലേക്കു മററുള്ളവരെയും ആനയിക്കും. ഫിലിപ്പിൻെറ ഏററവും വലിയ ആഗ്രഹം പിതാവിനെ കാണണം എന്നുള്ളതാണ്. നസ്രേത്തിലെ നന്മ കൊടുക്കുന്ന മറുപടി 'എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു'. എന്നാൽ ഞങ്ങൾ തൃപ്തരായി എന്നു പറഞ്ഞ ഫിലിപ്പ് കർത്താവിലൂടെ തീർച്ചയായും പിതാവിനെ കണ്ടു തൃപ്തനായി.

2) നഥനയേൽ. ദൈവം തന്നു. നസ്രേത്തിലെ നന്മ കടണ്ടത്തിയ മറെറാരു വ്യക്തിയാണ് നഥാനയേൽ. 'കപടമില്ലാത്ത യിസ്രായേൽ'. നസ്രേത്തിൽ നിന്നും നന്മ വരുമോ എന്നു സംശയത്തോടകൂടി ചോദിച്ച നഥനയേൽ ആ നന്മയിൽ തൃപ്തനാകുന്നു. യേശുവുമായുള്ള ആദ്യ സംഭാഷണത്തിൽ അവനെ ഗുരുവായും ദൈവപുത്രനായും യിസ്രായേലിൻെറ രാജാവായും ഏററുപറയുന്നു.

നഥനയേൽ സാധാരണ നാം ചോദിക്കുന്ന ഒരു ചോദ്യത്തിൻെറ ഉടമയാണ്. നീ, എന്നെ എവിടെ വച്ച് അറിയും? യേശുവിൻെറ ഉത്തരം ലഘുവാണ്. നീ അത്തിയുടെ കീഴിൽ ഇരിക്കുമ്പോൾ അത്തിയുടെ കീഴിൽ ഇരുന്നു ഗുരുക്കന്മാർ പഠിപ്പിച്ചിരുന്നു. നഥാനയേൽ ന്യായപ്രമാണം പഠിക്കആയിരുന്നിരിക്കാം. അതിലെ സത്യം അന്വേഷിക്കുകയായിരുന്നിരിക്കാം. ന്യായപ്രമാണസത്യം അന്വേഷിക്കുന്നവനെ, അതു ധ്യാനിക്കുന്നവനെ തീർച്ചയായും യേശു അറിയും. നസ്രേത്തിലെ നന്മയിലൂടെ അതിലും വലിയ കാര്യങ്ങൾ അവൻ കാണും. ഗോവണിയിൽ മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നത് യാക്കോബ് സ്വപ്നം കണ്ടു എങ്കിൽ ആ സ്വപ്നം യാഥാർത്ഥമായി കാകാണപ്പെടും. മനുഷ്യന് സ്വർഗ്ഗത്തിൽ കയറാനുള്ള ഗോവണി മനുഷ്യപുത്രനാണ്. സ്വർഗ്ഗം തുറന്ന് മനുഷ്യപുത്രൻ വഴിയായി നമുക്ക് അവിടേക്ക് പ്രവേശിക്കാം. മനുഷ്യപുത്രനിലൂടെ സ്വർഗ്ഗീയാനുഗ്രഹങ്ങൾ നമ്മിലേക്കും എത്തും. [ആമേൻ എന്ന പദം ആദ്യ മൂന്നു സുവിശേഷങ്ങളിലുംകൂടെ 50 പ്രാവശ്യം ഉപയോഗിച്ചിരിക്കുന്നു എങ്കിൽ ആമേൻ, ആമേൻ എന്ന് വി. യോഹന്നാൻ 25 പ്രാവശ്യം ഉപയോഗിച്ചിരിക്കുന്നു.]

നസ്രേത്തിലെ നന്മ കണ്ടെത്തുന്ന ഓരോ വ്യക്തിയുടെയും അനുഭവം ഇതായിരിക്കും.

-o-

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

## പാഠം 7
### സുവിശേഷം

വിജയിയുടെ പേരും വിലാസവും

പേര്: പി. സി. ചെറിയാൻ
വിലാസം: ആശാരീയേത്ത് തട്ടയ്ക്കാട്, കോയിപ്രം
ഭദ്രാസനം: ചെങ്ങന്നൂർ
രജി: നമ്പർ. L.M. 2780

## പാഠം 7. ഉത്തരം

1. കുഷ്ഠരോഗിയെ സൗഖ്യപ്പെടുത്തി (മത്താ. 8:1–3)
2. പുരോഹിതന് (8:4)
3. കഫർന്നഹൂമിലെ ശതാധിപൻ (8;10)
4. അബ്രഹാമിനോടും യിസഹാക്കിനോടും യാക്കോബിനോടും (8:11)
5. അതേ (8:4) അമ്മാവിയമ്മ ഉളള ആരം വിവാഹിതനായിരിക്കണം.
6. എന്റെ പിന്നാലെ വരിക (8:22)
7. ശിഷ്യന്മാർ (8:28)
8. ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ പന്നിക്കൂട്ടത്തിലേയ്ക്കയയ്ക്കണമെ (8:31)
9. ഗദരേനർ (8:28–34)
10. കഫർന്നഹൂം (9:1) [ഇക്കരെയുളള പട്ടണം]
11. കൊണ്ടുവന്നവരുടെ (9:2)
12. യാഗത്തിലല്ല കരുണയിലത്രേ ഞാൻ പ്രസാദിക്കുന്നു എന്നുളളതു എന്ത് എന്ന് പോയി പഠിപ്പിൻ (9:13)
13. മണവാളൻ പിരിഞ്ഞുപോകുന്ന നാരം (9:15)
14. പഴയവസ്ത്രത്തിൽ കോടിക്കണ്ടം ചേർത്തു തുന്നിയാൽ (9:16)
15. രക്തസ്രാവക്കാരി (9:20–22)
16. കുഴലൂതുന്നവരും ആരവാരക്കൂട്ടവും (9:23–24)
17. കാഴ്ച പ്രാപിച്ച രണ്ടു കുരുടന്മാർ (9:27–31)
18. ഇടയനില്ലാത്ത ആടുകളെപ്പോലെ കുഴഞ്ഞവരും ചിന്നിയവരുമായി കണ്ടിട്ടു (9:36)
19. കൊയ്ത്തു വളരെ ഉണ്ടു (9:37)
20. കൊയ്ത്തിലേക്ക് വേലക്കാരെ അയയ്ക്കേണ്ടതിന് (9:38)

## പാഠം 10
### സുവിശേഷം

അപേക്ഷാഫോറം

പേര്.....................................
വിലാസം.....................................
ഭദ്രാസനം.....................................
രജി. നമ്പർ: ...............

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. പി. സി. ചെറിയാൻ, കോയിപ്രം
2. ഷേർളി മാത്യു, പാലിയേക്കര
3. മറിയാമ്മ കോശി, കല്യാൺ
4. ഷേമ മാത്യു, പുതുപ്പളളി
5. സാറാമ്മ തോമസ്, മലാഡ്
6. റ്റി. ജെ. സ്കറിയ, തുമ്പമൺ
7. മോനി മാത്യു, ഐരാപുരം
8. സാബു ജോർജ്, കടമ്മനിട്ട
9. വറുഗീസ് എം. മൈലപ്ര
10. റെനി സൂസൻ പോരം, ചെറുകോൽ
11. മറിയാമ്മ തോമസ്, ഭോപ്പാൽ
12. മാത്യു വറുഗീസ് സീതത്തോട്
13. ബേബി റ്റി. വി. മീനങ്ങാടി
14. ബിജു കെ. ജോൺ, പരിയാരം
15. കെ. എം. തോമസ്, മദ്രാസ്
16. എം. ജി. മത്തായി, പുറമററം
17. തങ്കമ്മ എബ്രഹാം, കോടുകുളഞ്ഞി
18. മേരി പനയ്ക്കൽ, കുന്നംകുളം
19. റ്റി. സി. യോഹന്നാൻ, ജബൽപൂർ
20. എലിസബേത്ത് സൈമൺ, തലശ്ശേരി
21. ലാലി വറുഗീസ്, മുണ്ടൻകാവ്
22. ശോശാമ്മ തോമസ്, മെഴുവേലി
23. ഷീലാ ജോർജ്, മുതുക്കുറുശ്ശി
24. ജോർജ് മുതലാളി, കൊച്ചി
25. ഏലമ്മ ഇടുക്കുള, കുറവൻകോണം

26. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
27. മോളി മാത്യൂസ്, നാരങ്ങാനം
28. പീററർ സാം, പഴഞ്ഞി
29. മേഴ്സിക്കുട്ടി കുറിയാക്കോസ്, തൃക്കുപാലം
30. ജിജി മത്തായി, ചെങ്ങമനാട്
31. അന്നമ്മ മാത്യു, മൗണ്ട്താബോർ
32. സുനീഷ് ശമുവേൽ, കല്ലൂപ്പാറ
33. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
34. മോളമ്മ കെ.
35. എ. പുന്നൂസ്, ജാംനഗർ
36. സാറാമ്മ മാത്യു, മാക്കാംകുന്ന്
37. എ. ററി. ഗീവറുഗീസ്, കൽക്കട്ട
38. ജോർജി പി. മാത്യു, കല്ലിശ്ശേരി
39. ബിജു വറുഗീസ്, തീയാടിക്കൽ
40. ബേബി തോമസ്, കൊററംപള്ളി
41. തങ്കമ്മ സഖറിയ, ചെങ്ങന്നൂർ
42. പി. വി. അച്ചാമ്മ, മഞ്ഞപ്ര
43. റേച്ചൽ ചാക്കോ, ആനിക്കാട്
44. ചെറിയാൻ വറുഗീസ്, ഏലപ്പാറ
45. പി. എം. കൊച്ചന്ന, കുന്നംകുളം
46. തോമസ് വറുഗീസ്, കൊടുമൺ
47. പൊന്നമ്മ മാത്യു, പുൽപ്പള്ളി
48. കുഞ്ഞമ്മ മാത്യു, കൂരോപ്പട
49. സാലമ്മ വറുഗീസ്, ചക്കുപള്ളം
50. സൂസൻ പൊന്നാലയം

പാഠം 7–ൻെറ ഉത്തരവും വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും മുകളിൽചേർത്തിട്ടുണ്ട്. കൂടുതൽ പേർ ഉത്തരം അയച്ചുതരുന്നതിൽ സന്തോഷം. ചോദ്യം എല്ലാം നിസാരമായാൽ നിലവാരം താണുപോകുമല്ലോ. അല്പംകൂടി ചിന്തിച്ച് ആലോചിച്ചാൽ കൂടുതൽപേർക്കും ഉത്തരം മുഴുവൻ ശരിയായി അയച്ചുതരുവാൻ സാധിക്കും. കഴിഞ്ഞപാഠത്തിലെ 9,10 ചോദ്യങ്ങളുടെ ഉത്തരം പലരും തെററിച്ചു. പുസ്തകത്തിൽ കാണുന്നതുപോലെ ഉത്തരം പകർത്താതെ അല്പം ആലോചിച്ചാൽ നന്നായിരിക്കും.

ഈ ഭാഗങ്ങളിൽ അനേകം ചോദ്യങ്ങൾ ഉണ്ടെങ്കിലും സ്ഥലപരിമിതിമൂലം 20 ചോദ്യങ്ങളിൽ ഓരോ പാഠവും ഒതുക്കുന്നു. വേദഭാഗം വായിക്കുമ്പോൾ കൂടുതൽ ചോദ്യങ്ങളും ഉത്തരങ്ങളും കണ്ടുപിടിക്കുന്നത് ബൈബിൾപഠനത്തിന് സഹായിക്കും.

ബൈബിൾ പഠനത്തിലെ എല്ലാ അംഗങ്ങൾക്കും ക്രിസ്തുമസ് ആശംസകളും പുതുവത്സര മംഗളങ്ങളും നേരുന്നു.

## പാഠം 10

1. സ്വന്തവേനത്തിൽ ബഹുമാനമില്ലാത്തവൻ
2. ഇടപ്രഭുവിന് യേശു ആര്
3. പുതിയ നിയമത്തിൽ ജനനദിവസം ആഘോഷിച്ച ഏക വ്യക്തി
4. വലിയ പുരുഷാരത്തെ കണ്ടു മനസലിഞ്ഞവൻ.
5. 2 മീൻ എത്രപേർക്ക് കൊടുത്തു.
6. അല്പ വിശ്വാസിയായ ശിഷ്യൻ.
7. യേശു ദൈവപുത്രൻ എന്നു പറഞ്ഞ അതിശയം.
8. യേശുവിനെ അറിഞ്ഞ ദേശം.
9. യേശുവിൻെറ വസ്ത്രത്തിൻെറ തൊങ്ങൽ തൊടുവാൻ അനുവാദം ചോദിച്ച ദേശക്കാർ.
10. ദൈവം കല്പിച്ച 5–ാം കല്പന.
11. അപ്പനെ ബഹുമാനിക്കാതിരിക്കുവാൻ ഉപയോഗിക്കുന്ന വാക്ക്.
12. യേശുവിനോട് നിലവിളിച്ചിട്ട് ആദ്യം മറുപടി ലഭിക്കാത്ത ആദ്യവ്യക്തി.
13. മരുഭൂമിയിൽ എത്ര അപ്പം വർദ്ധിച്ചു.
14. കാട്ടിൽ എത്ര അപ്പം വർദ്ധിച്ചു.
15. എണ്ണം പറഞ്ഞ മീൻ എവിടെയാണ്.
16. 7 അപ്പം വർദ്ധിപ്പിച്ചശേഷം എവിടേയ്ക്കു പോയി.
17. നായ്ക്കുട്ടികളുടെ അവകാശം.
18. പുരുഷാരം എവിടെവച്ച് യിസ്രായേലിൻെറ ദൈവത്തെ മഹത്വപ്പെടുത്തി.
19. ഭക്ഷിക്കുമ്പോൾ കൈകഴുകാത്തവർ.
20. യേശുവിനെ അയച്ചത് എവിടേയ്ക്ക്.

പാഠം 10–ൻെറ ഉത്തരം മാസിക കിട്ടി അടുത്ത മാസം 25–നകം ബൈബിൾ പഠനം, പാഠം 10, C/o Dn. M. C. Cherian, Orthodox Student Centre, Trivandrum–1 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

—o—

## പള്ളി കൂദാശചെയ്തു

ജബൽപൂരിലെ ഹത്തിത്താളിൽ പണികഴിപ്പിച്ച മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു

## മർത്തമറിയം സമാജം

മർത്തമറിയം സമാജം ഭിലായി മേഖലാ പ്രവർത്തക സമ്മേളനം ഭിലായ് എം. ജി. എം. ഓഡിറേറാറിയത്തിൽ പ്രൊഫ. വറുഗീസ് പടിയറ ഉദ്ഘാടനം ചെയ്തു. ഫാ. ജോൺ വി. ജോൺ അദ്ധ്യക്ഷത വഹിച്ചു. അച്ചാമ്മാ ഇടുക്കുള, ഗ്രേസി ഏബ്രഹാം, ലില്ലിക്കുട്ടി ജോർജ് എന്നിവർ പ്രസംഗിച്ചു.

## കശ്ശീശാപട്ടം നൽകി

തുമ്പമൺ വടക്കേമേലേതിൽ നീരണത്തയ്യത്ത് ജേക്കബ് കോശി ശെമ്മാശ്ശന് നവംബർ 11–ാം തീയതി ബോംബെ ഭദ്രാസനാധിപൻ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, തുമ്പമൺ സെൻറ് മേരീസ് കത്തീഡ്രലിൽ വച്ച് കശ്ശീശാപട്ടം നൽകി. ബോംബെ ഭദ്രാസന വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ സെക്രട്ടറിയായി ബ. അച്ചൻ പ്രവർത്തിച്ചുവരുന്നു.

—o—

സണ്ടേസ്കൂൾ ജൂബിലിസ്മാരകമായി പണിയുന്ന കേന്ദ്രഓഫീസിന്റെ രണ്ടാം നിലയുടെ ശിലാസ്ഥാപനം പ. ബാവാ തിരുമേനി നിർവ്വഹിച്ചപ്പോൾ



സൗദി അറേബ്യയിലെ സെ.തോമസ് കോൺഗ്രിഗേഷൻ വകയായി ഇടുക്കി മെത്രാസനത്തിലെ വലിയ തോവാള ഇടവകയിൽ ചിറയിൽ അന്നമ്മ പീലിപ്പോസിനു പണികഴിപ്പിക്കുന്ന വീടിന്റെ ശിലാസ്ഥാപനം മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചപ്പോൾ

Licence No. 475. . 11th APRIL 1946 . Registered No. KL KTM- 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

For Favours Received



A Firm Believer, Muscut

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38